

കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, വലിയ സഹനശീലത്തിലും പീഡകളിലും ഞെരുക്കങ്ങളിലും വൈഷമ്യങ്ങളിലും മർദനങ്ങളിലും ലഹളകളിലും അധ്വാനങ്ങളിലും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.




വാല്യം 79
ലക്കം 12





പിതൃമൊഴി



എഡിറ്റോറിയൽ





# ഉള്ളടക്കം



കവർ സ്റ്റോറി

# ഉള്ളടക്കം



# എഡിറ്റോറിയൽ

bovasmathew@gmail.com
**9447661943**

# സത്രനടത്തിപ്പുകാർ ശ്രദ്ധിക്കുമല്ലോ!!!

“അവനെ പിള്ളക്കച്ചകൊണ്ട് പൊതിഞ്ഞ് പുൽത്തൊട്ടിയിൽ കിടത്തി. കാരണം, സത്രത്തിൽ അവർക്ക് സ്ഥലം ലഭിച്ചില്ല.”(ലൂക്ക2:7). ക്രിസ്തുമസിനെക്കുറിച്ച് ഓർക്കുമ്പോൾ എല്ലാവർഷവും കേൾക്കുന്ന പ്രസംഗങ്ങൾ മനസിലേക്ക് കടന്നുവരും. ഊരിപിടിച്ച വാളുമായി സത്രനടത്തിപ്പുകാരെ വെട്ടാൻ തയ്യാറായി നിൽക്കുന്ന പ്രശസ്തരും പ്രഗത്ഭരുമായ വാഗ്മികൾ. വാസ്തവത്തിൽ ഈ സത്രങ്ങൾക്കെന്തു പറ്റി. എല്ലാവരും പേരെഴുതിക്കാനായി അവരവരുടെ പട്ടണത്തിലേക്ക് വന്നതുകൊണ്ട്, സത്രങ്ങൾ നിറഞ്ഞിട്ടുണ്ടാകാം. അല്ലെങ്കിൽ ഈ പാതിരാത്രിയിൽ ഇനി ആരായാലും എനിക്ക് എഴുന്നേൽക്കാൻ വയ്യ എന്ന് വിചാരിച്ച് സത്രനടത്തിപ്പുകാരൻ എഴുന്നേറ്റ് അത് തുറന്നുകൊടുത്തിട്ടുണ്ടാവില്ല. എന്തായിരിക്കും ഇവിടെ സംഭവിച്ചത്. നമുക്ക് ഒരു പിടിയുമില്ല. രണ്ടായാലും ഗൗരവതരമായ ഒരു പിശകുണ്ട്. എത്ര തിരക്കായാലും സത്രത്തിൽ ഒരിടം നമ്മുടെ കർത്താവിനു വേണ്ടി കരുതണമായിരുന്നു. കാരണം ഇങ്ങനെ ഒരു ജനനം യഹൂദ ജനം കാത്തിരുന്നിട്ട് നൂറ്റാണ്ടുകളായി. തങ്ങളെ രക്ഷിക്കുവാനുള്ളവൻ ദാവീദിന്റെ പട്ടണത്തിൽ പിറക്കുമെന്ന് നൂറ്റാണ്ടുകൾക്കു മുൻപേ ഈ ജനതയോട് പ്രവചിക്കപ്പെട്ടിരുന്നു. യേശുവിന്റെ ജനനം നൂറ്റാണ്ടുകളുടെ കാത്തിരിപ്പാണ്. പക്ഷെ സമയമായപ്പോൾ എന്തായിരുന്നു അവർ ഇതൊന്നും ഓർക്കാതിരുന്നത്. സത്രത്തിൽ ആളുകൾ നിറഞ്ഞപ്പോൾ, അതിൽ നിന്നുമുള്ള വരുമാനം കൂടിയപ്പോൾ, നാളെ അത് കൊണ്ടുവരുന്ന ഭൗതിക സൗകര്യങ്ങളെക്കുറിച്ച് ഓർത്തപ്പോൾ വരാനിരിക്കുന്ന രക്ഷകനെ സത്ര നടത്തിപ്പുകാർ മാത്രമല്ല ആ രാജ്യവും ആ സമൂഹവും മറന്നുപോയി. ആദ്യത്തേത് ഭൗതിക ലോകത്തെ ക്രമംവിട്ട ജീവിത സാഹചര്യങ്ങൾ കാരണം യേശു എന്ന രക്ഷകനിലേക്ക് നോക്കുവാൻ, കാത്തിരിക്കുവാൻ ആ ജനതയ്ക്ക് സാധിക്കാതെ വരുന്നു. രണ്ടാമത്തേത് തിന്മനിറഞ്ഞ ജീവിത സാഹചര്യങ്ങളിൽ ലക്കുകെട്ടുപോയ മനുഷ്യന് ഉണർന്നിരിക്കുവാനുള്ള ജാഗ്രത നഷ്ട്ടപ്പെട്ടുപോയതു കൊണ്ട് സത്രം തുറന്നു കൊടുക്കുന്നില്ല. ഇവിടെയും ഒരു കാത്തിരിപ്പിന്റെ, ജാഗ്രതയുടെ ഗൗരവതരമായ കുറവുണ്ട്.

ഇനി നമ്മളിലേക്ക് വരാം. ക്രിസ്തുമസ് എന്ന മഹാസംഭവത്തെ ഓർക്കുവാൻ നമുക്ക് അതീവ സന്തോഷമാണ്. എത്ര നക്ഷത്രങ്ങൾ വേണമെങ്കിലും തൂക്കാം. എത്ര അലങ്കാരങ്ങൾ വേണമെങ്കിലും നടത്താം. എത്ര കേക്ക് വേണമെങ്കിലും വാങ്ങാം. പക്ഷേ യേശുമാത്രം ഇവിടേക്ക് വരരുത്. ഇപ്പോൾ അവനെ സ്വീകരിക്കുവാൻ മാത്രമുള്ള സാഹചര്യം ഇല്ല. അവൻ ജനിക്കുമെന്നൊക്കെ എല്ലാവരും പറഞ്ഞുവെങ്കിലും കൃത്യമായി ഇന്ന്, ഇവിടെ എന്നൊന്നും ഞങ്ങൾ വിചാരിച്ചില്ല. അതുകൊണ്ട് യഥോചിതം അവനെ സ്വീകരിക്കുന്നതിനോ അവനെ ഇവിടെ താമസിപ്പിക്കുന്നതിനോ ഞങ്ങൾ ഇന്ന് തയ്യാറല്ല. നമ്മളിൽ അനേകരുടെ അവസ്ഥയിതാണ്. അവൻ ആദ്യം വന്നതിന്റെ ആഘോഷങ്ങൾ അവിടെ നിൽക്കട്ടെ. അവൻ വീണ്ടും വരുമെന്ന് പറഞ്ഞിട്ടുണ്ടല്ലോ. അത് പ്രവചനമല്ല. യേശുവിന്റെ തന്നെ വാക്കുകളാണ്. വരാനിരിക്കുന്നവന്റെ സ്വന്തം വാക്കുകൾ. അവനെ സ്വീകരിക്കുവാൻ തയ്യാറായിരിക്കുവാൻ വിളിയും നിയോഗവുമുള്ളവരാണ് നാം. പക്ഷേ അവനിങ്ങു വന്നാൽ എന്താകും നമ്മുടെ സ്ഥിതി. അടുത്തയിടെ സഭയിലെ ചില ദൈവശാസ്ത്രജ്ഞന്മാർ സാമൂഹിക മാധ്യമങ്ങളിൽ പ്രശസ്തരായ ധ്യാന ഗുരുക്കന്മാർക്കെതിരെ ചില അഭിപ്രായ വ്യത്യാസങ്ങൾ രേഖപ്പെടുത്തി. സംഭവം മറ്റൊന്നുമല്ല. ധ്യാനഗുരുക്കന്മാർ കർത്താവിന്റെ രണ്ടാമത്തെ വരവിനെക്കുറിച്ച് പറഞ്ഞ് മനുഷ്യരെ ഭയപ്പെടുത്തുന്നു. കർത്താവ് രണ്ടാമത് വരുമെന്ന് പറഞ്ഞത് കർത്താവ് തന്നെയാണ്. അതിന് മനുഷ്യർ ഒരുങ്ങേണ്ടെ? അത് പറയുമ്പോൾ എന്തിനാണ് ഭയപ്പെടുന്നത്.

ഒരു കാര്യം ഓർത്തിരിക്കുന്നത് നന്ന്. ഈ ലോകം നമ്മുടെ താൽക്കാലിക ഭവനമാണ്. അതായത്, സത്രം. നാം എല്ലാവരും സത്രം നടത്തിപ്പുകാരോ സൂക്ഷിപ്പുകാരോ ആണ്. സ്ഥലം അന്വേഷിച്ചു വരുന്നവരിൽ വീണ്ടും വരുമെന്ന് പറഞ്ഞ നമ്മുടെ കർത്താവേശു മിശിഹ ഉണ്ടോ എന്ന് ഒന്നു നോക്കണം. ഇവിടെ സ്ഥലമില്ലായെന്ന് പറയുന്നതിനു മുമ്പ് നമ്മുടെ ഹൃദയ സത്രങ്ങളിൽ അവനൊരൽപ്പം ഇടം ഒരുക്കാം. അവനെ കാത്തിരിക്കാം.... ഏവർക്കും നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാൾ ആശംസകൾ!

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,





പിതൃമൊഴി

# ക്രിസ്തുമസ്: അകലങ്ങൾ കുറച്ച് അടുത്തു വന്ന് കൂടെ പാർക്കുന്നവന്റെ ജന്മദിനം

അതേ! അകലങ്ങൾ കുറച്ച് അടുത്ത് വന്ന് കൂടെ പാർക്കുന്നവന്റെ ജന്മദിനത്തിന്റെ ഓർമ്മ; അതാണ് ക്രിസ്തുമസ്! ദൈവം ഏറ്റവും അടുത്ത് പാർക്കുന്നു; ഒരു ശിശുവായി നമ്മുടെ കണ്ണുകൾക്ക് കാഴ്ചയായി മാറുന്നു: നാം ഉള്ളു തുറന്ന് ചുറ്റും നോക്കി ആശംസിക്കുന്നു Happy Christmas! ഈ ക്രിസ്തുമസിന്റെ എല്ലാ അനുഗ്രഹങ്ങളും ആശംസകളും ഹൃദയപൂർവ്വം ക്രൈസ്തവകാഹളത്തിന്റെ മാന്യ വായനക്കാർക്ക് സ്നേഹത്തോടെ നേരുന്നു. മനുഷ്യരൂപം പേറിയ ദൈവം, അകലം കുറച്ച് ബന്ധം അടുത്തുകൊണ്ടുവരുന്ന അവിടുന്ന് നിങ്ങൾക്ക് ഇമ്മാനുവേലായി കൂടെയിരിക്കട്ടെ!

“നാം ദൈവത്തെ സ്നേഹിച്ചു എന്നതിലല്ലാ, അവിടുന്ന് നമ്മെ സ്നേഹിക്കുകയും നമ്മുടെ പാപങ്ങൾക്കു പരിഹാരബലിയായി സ്വപുത്രനെ അയയ്ക്കുകയും ചെയ്തു എന്നതിലാണ് സ്നേഹം” (1 യോഹ 4: 10) എന്ന ദൈവവചനം ആഴത്തിൽ ധ്യാനവിഷയമാകേണ്ടതുണ്ട്. തന്റെ ഏകജാതനെ മനുഷ്യനായി ലോകത്തിലേക്കയക്കുന്ന ദിനം! എല്ലാ ദിനവും ദൈവം ലോകത്തിന് ഉറപ്പു നല്കുന്ന ദിവസമാണ്. ക്രിസ്തുമസ് ദിനം അപ്രകാരം വലിയ ഒരു ഉറപ്പ് ദൈവം ലോകത്തിനു നൽകുന്നു – ഞാൻ ഇമ്മാനുവേൽ = കൂടെ വസിക്കുന്ന ദൈവം! ഇനിമേൽ നിങ്ങൾ അന്യരല്ലാ, എനിക്ക് പ്രിയപ്പെട്ട ജനം! ഞാൻ നിങ്ങളോടൊത്ത് വസിക്കുന്ന നിങ്ങളുടെ ദൈവം! മനുഷ്യകുലത്തിന്റെ ദൈവാന്വേഷണവും ദൈവത്തിന്റെ തന്നെക്കുറിച്ചുള്ള വെളിപ്പെടുത്തലിന്റെ പൂർണ്ണതയും യേശുക്രിസ്തുവിൽ സമ്മേളിക്കുന്നു. മനുഷ്യനെ ദൈവത്തിലേക്ക് നയിക്കുന്ന നേർപാതയും ആ പാതയിൽ പ്രകാശവുമാണ് നിത്യപ്രകാശമായ യേശുക്രിസ്തു – വിശ്വദീപ്തി! സകല മനുഷ്യർക്കുമുള്ള ദൈവത്തിന്റെ സന്തോഷവാർത്തയായി ക്രിസ്തുമസ് രൂപപ്പെട്ടത് ആയതിനാലാണ്. സകല മനുഷ്യർക്കും പ്രകാശം – സകല മനുഷ്യർക്കും ജീവൻ – സകല മനുഷ്യർക്കും ദൈവസാമീപ്യം – ഇതിനേക്കാൾ ദൈവസമ്പാദനം ഉറപ്പുവരുത്തുവാൻ മനുഷ്യർക്ക് എങ്ങനെ കഴിയും? മനുഷ്യരെ അനാഥരായി

വിട്ടുകളയാത്ത ദൈവത്തിന്റെ സംരക്ഷണത്തിന്റെ മഹാപെരുന്നാളാണ് ക്രിസ്തുമസ്! യേശുക്രിസ്തുവെന്ന ദൈവപുത്രന്റെ മനുഷ്യാവതാരത്തിന്റെ വിസ്മയനീയ കാരണങ്ങൾ പരിശോധിക്കുമ്പോൾ ദൈവം മനുഷ്യനായി നമ്മുടെ ഇടയിൽ എന്തിനു വന്നു എന്നത് ഏവരേയും വിസ്മയ ഭരിതരാക്കുന്നു, നമ്രശിരസ്കരാക്കുന്നു.

സമകാലീന ലോകത്ത് മനുഷ്യരുടെ ഇടയിൽ അതിവേഗം അനാഥത്വം വളരുന്നുണ്ട്. യുദ്ധഭൂമിയിൽ നിന്ന് പലായനം ചെയ്യപ്പെടുന്ന കുഞ്ഞുങ്ങളിലും വാർദ്ധക്യത്തിൽ ഉപേക്ഷിക്കപ്പെടുന്ന മാതാപിതാക്കളിലും സുരക്ഷിതമല്ലാത്ത തൊഴിലടങ്ങളിൽ ഒറ്റപ്പെടുന്ന സ്ത്രീകളിലും എല്ലാം ഈ അനാഥത്വം പ്രകടമാണ്. എന്റെ കാര്യം നോക്കുവാൻ ആരുമില്ല എന്ന് തോന്നുമ്പോൾ സ്വർഗ്ഗം മനുഷ്യനോട് പറയുന്നു ഞാൻ നിങ്ങളോട് വസിക്കുവാൻ ആഗ്രഹിക്കുന്ന ദൈവമാണ്. ക്രിസ്തുമസ് ദിനത്തിൽ ബത്‌ലഹേമിലെ പുൽക്കൂട്ടിൽ നാം കാണുന്നത് ദൈവത്തിന്റെ ഈ കരുതലാണ്. മനുഷ്യജീവന്റെ മഹത്വം പ്രഘോഷിക്കപ്പെടുന്ന സവിശേഷദിനം കൂടിയാണ് ക്രിസ്തുമസ്. തന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യന്റെ നഷ്ടപ്പെട്ട മഹത്വം വീണ്ടെടുക്കാനാണ് ക്രിസ്തു മനുഷ്യനായി പിറന്നത്. തന്റെ വിലയേറിയ രക്തം നൽകിയാണ് മനുഷ്യനെ ദൈവം അവന്റെ തകർച്ചയിൽ നിന്ന് വീണ്ടെടുക്കുന്നത്. മനുഷ്യജീവനെ ദൈവം എത്രത്തോളം വിലമതിക്കുന്നു എന്ന് നാം തിരിച്ചറിയണം. ദൈവം കൊടുത്ത വിലയുടെ ഒരംശമെങ്കിലും മനുഷ്യൻ മനുഷ്യന് കൊടുത്തിരുന്നുവെങ്കിൽ ഏറ്റവും സുരക്ഷിതമെന്ന് വിശ്വസിക്കപ്പെടുന്ന ഗർഭപാത്രങ്ങൾ കൊലക്കളമാകുമായിരുന്നില്ല. ഒന്നു നിലവിളിക്കുവാൻ പോലും കഴിയാതെ എത്രയോ കുഞ്ഞുങ്ങളാണ് മരണസംസ്ക്കാരത്തിന്റെ നിഴൽവീണ താഴ്‌വരകളിൽ അറുക്കപ്പെട്ടത്. മുലപ്പാൽ നുകരുന്ന ഒരു കുഞ്ഞിന്റെ രൂപം സ്വീകരിക്കുകവഴി യേശു ഗർഭസ്ഥശിശുക്കളടക്കം ലോകത്തിലുള്ള സകല കുഞ്ഞുകങ്ങളുടെയും മഹത്വമാണ് വർദ്ധിപ്പിക്കുന്നു. എന്നാൽ അവന്റെ ജനനത്തിൽ അസ്വസ്ഥനായ ഹേറോദേസ് ഒരു ശിശുവിനു പകരം ഒരു രാജ്യത്തെമുഴുവൻ ശിശുക്കുളെയും കൊന്നൊടുക്കി. ഇന്നും ഹേറോദേസിന്റെ ഈ ക്രൂരത എല്ലാ രാജ്യങ്ങളിലും ദേശങ്ങളിലും വംശങ്ങളിലും സംസ്കാരങ്ങളിലും നിർബാധം തുടരുന്നു.

യേശു സർവ്വജനത്തിന്റെയും രക്ഷകനായിട്ടാണ് ബെത്‌ലഹേമിൽ ജനിക്കുന്നത്. ഭയപ്പെട്ടുനിന്ന ആട്ടിടയരോട് യേശുവന്റെ ജനനത്തെക്കുറിച്ച് സ്വർഗ്ഗത്തിലെ മാലാഖമാർ പാടിയത് "സർവ്വലോകത്തിനുമായുള്ള സന്തോഷത്തിന്റെ സദ്‌വാർത്ത" എന്നാണ്. നിങ്ങൾക്കായി ഒരു രക്ഷകൻ ബെത്‌ലഹേമിൽ ജനിച്ചിരിക്കുന്നു. യേശുവിന്റെ ജനനത്തിന് മുന്നോടിയായി സുവിശേഷങ്ങളിൽ അവിടുത്തെ വംശാവലി പ്രതിപാദിക്കുന്നു. യേശുവിന്റെ വംശം മനുഷ്യവംശവും അവന്റെ കുലം മനുഷ്യകുലവുമാണ്. അവന്റെ അമ്മ മറിയമാണ്. യൗസേപ്പാണ് അവന്റെ വളർത്തുപിതാവ്. ദാവീദിന്റേതാണ് അവന്റെ കുടുംബം. എന്നാൽ സ്വർഗ്ഗം പ്രഘോഷിക്കുന്നു ഈ ശിശു സർവ്വലോകത്തിന്റേതുമാണെന്ന്. മൃഗങ്ങളാണ് അവന്റെ ജനനത്തിന് സാക്ഷ്യം. അവൻ ജനിച്ചത് സർവ്വ ജീവജാലങ്ങൾക്കും വേണ്ടി. ഒരു ദേശത്ത് പരിമിതപ്പെടുവാൻ ആവാത്ത വിശാലമായ മനുഷ്യജീവിതത്തിന്റെ സമസ്തമേഖലകളിലും നിറഞ്ഞുനിൽക്കുന്ന യേശുസമീപനമാണ് അവന്റെ ജനനത്തിനും പ്രകടമാകുന്നത്. പരിമിതികളില്ലാത്ത ദൈവകരുണയുടെ ശ്രേഷ്ഠമായ അവതരണം. അതാണ് ബെത്‌ലഹേമിലെ പുൽക്കുട്. ജനനമെന്ന യേശുജീവിതത്തിന്റെ ഘട്ടം നമ്മുടെ മുമ്പിൽ ഒരുകാര്യം വെളിവാക്കുന്നു. യേശു എന്നത് ഒരു കാലഘട്ടത്തെയോ ഒരു പ്രത്യേക ജനവിഭാഗത്തെയോ അല്ല പ്രതിനിധീകരിക്കുന്നത്. പിന്നെയോ അവൻ എല്ലാവർക്കുംവേണ്ടിയാണ്, എല്ലാറ്റിനും വേണ്ടിയാണ്. മനുഷ്യകുലത്തിലെ സകലർക്കും വിശിഷ്യാ തനിക്ക് ആരുമില്ലായെന്ന് വിചാരിക്കുന്നവർക്കും ദൈവം നൽകുന്ന ഉറപ്പാണ് യേശുവിന്റെ നാമം: ഇമ്മാനുവേൽ= ദൈവം നമ്മോടുകൂടെ!

നിങ്ങളുടെ പിതാവ്,

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

**റവ. ഫാ. ജോയി ചെഞ്ചേരിൽ MCBS**
ചീഫ് എഡിറ്റർ, കാരുണികൻ മാസിക



# ഇത്ര ചെറുതാകാൻ എത്ര വളരേണം?



*ചെറുമയ്ക്കെന്തൊരു ചേലാണ്?!*

സ്വർഗ്ഗം ഭൂമിയെ ചുംബിക്കുന്നു! വാനവർ മാനവരോത്തു പാടുന്നു! കൊട്ടാരം കുടിലിനെ തഴുകുന്നു! കടലു കൈത്തോട്ടിലെത്തുന്നു! ദൈവം മനുഷ്യനായി പിറക്കുന്നു! സമാനതകൾ നിലനിർത്തേണ്ട കാര്യമായി പരിഗണിക്കാതെ വിണ്ണിറങ്ങി വിരുന്നു വരുന്നു ദൈവം!

'പിള്ളക്കച്ചകൊണ്ട് പൊതിഞ്ഞ്, പുൽത്തൊട്ടിയിൽ കിടത്തിയിരിക്കുന്ന ഒരു ശിശു(ലൂക്ക 22.12)

യഹൂദരുടെ രാജാവാണ് ഈ ശിശു. നക്ഷത്രങ്ങളെല്ലാം അവന്റെ പിറവിക്കൂടിനു മുകളിൽ നിശ്ചലരായി നിന്നു ജ്ഞാനികൾക്ക് എല്ലാത്തിനും ഉത്തരമായി. ആട്ടിടയർ ആരാധന നേരുന്നു. ആലയും ആടുകളുമെല്ലാം ഈ ശിശുവിനോടൊപ്പമുണ്ട്. സത്രത്തിൽ ഇടം കിട്ടിയില്ലെങ്കിലും സത്യത്തിന് പിറക്കാതിരിക്കാനാകുമോ? അതും ഈ വലിയ ലോകത്തിൽ ചെറുമയുടെ സൗന്ദര്യമായി. വന നിശബ്ദതയിലെ ഇലയനക്കമായി, സകലർക്കും വേണ്ടിയുള്ള സദ്വാർത്തയാണ് ഈ പിള്ളക്കച്ചയിലെ പാൽപുഞ്ചിരി. മനുഷ്യനും മൃഗങ്ങളും പ്രകൃതിയുമെല്ലാം ഏകതാഭാവത്തിലൊന്നിച്ചാണ് അവന്റെ പിറവിയുടെ താരാട്ടുമൂളുന്നത്. ശാന്തവും ശുദ്ധവുമായ ഒരു രാത്രിയുടെ ശ്രുതിതാളലയം മുഴുവൻ ചെറുതാകലിന്റേതായിരുന്നു.'

വലുപ്പം നിറഞ്ഞൊരു ലോകം! വലുതാകാൻ വെമ്പുന്നവർ! അതാണ് നമ്മളും നമ്മുടെ ചുറ്റുവട്ടവും. ഇവിടെയാണ് ചെറുതാകലിന്റെ ദിവ്യസൗന്ദര്യം! പടയോട്ടങ്ങളും പോർവിളികളുമായി പായുമ്പോൾ ഈ പുൽക്കൂടും അതിലെ ദിവ്യപൈതലും ഒരു പാഠശാലയായി മാറുകയാണ്. ദൈവത്തിന്റെ പേരും പറഞ്ഞ് ദൈവത്തേക്കാൾ വലിയവരാണെന്നു വീമ്പു പറഞ്ഞ് 'ദൈവത്തിന്റെ സ്വന്തം നാട്' ഇന്ന് കലുഷിതമാണ്. എന്തുകൊണ്ടും ഇങ്ങനൊരു ധ്യാനം ഉചിതമാണ്: ഒരു പുൽത്തൊട്ടിയും പിള്ളക്കച്ചയും.

ഫ്രാൻസിസ് പാപ്പ പറയുന്നതുപോലെ 'ചെറിയവർക്കാണ് രക്ഷയുടെ രഹസ്യം വെളിപ്പെടുത്തുന്നത്. ചെറുതാകലാണ് ക്രിസ്മസ്. ക്രിസ്മസിലെ നായകരെല്ലാം ചെറുമയുടെ നായകരാണ്. വലിയ സൈന്യമല്ല രക്ഷകൊണ്ടു വരുന്നത്; ജെസ്സെയുടെ കുറ്റിയിലെ ചെറിയ മുകുളമാണ്(ഏശ.11:1)'

ഏദൻ തോട്ടത്തിൽ മനുഷ്യരോടൊപ്പം സവാരിക്കിറങ്ങിയ ദൈവത്തിന്റെ സ്വപ്നങ്ങൾ മനുഷ്യൻ തച്ചുടച്ചെങ്കിലും പുതിയ

നിയമത്തിൽ ക്രിസ്തു വഴി ചെറുതാകലിന്റെ ചരിത്രം വിരിയുകയാണ്;

EI Elyon - അത്യുന്നതനായ ദൈവം(ഉത്.14:20)

EI Shaddai - സർവ്വശക്തനായ ദൈവം(ഉത്.17:1)

EI Roy - എന്നെ കാണുന്ന ദൈവം(ഉത്.16:13)

EI Olam - നിത്യനായ ദൈവം(ഉത്.21:33)

EMMANUEL- ദൈവം നമ്മോടുകൂടെ(മത്താ.1:23)

പഴയനിയമം പുതിയ നിയമത്തിലേക്ക് കൈമാറുന്നത് അത്യുന്നതനും സർവ്വശക്തനുമായ ദൈവം മനുഷ്യരോടൊപ്പം കൂടാരമടിക്കുന്ന ചെറുമയുടെ ലാവണ്യമാണ്.

'തന്നെതന്നെ ശൂന്യനാക്കിക്കൊണ്ട്, ദാസന്റെ രൂപം സ്വീകരിച്ചും, മനുഷ്യരുടെ സാദൃശ്യത്തിൽ ആയിത്തീർന്നും, ആകൃതിയിൽ മനുഷ്യനെപ്പോലെ കാണപ്പെട്ടു (ഫിലി 2:7)

മനുഷ്യനായി ഈ ഭൂമിയിൽ പിറന്ന ദൈവം വീണ്ടും ചെറുമയുടെ സങ്കീർത്തനമായി മാറുകയാണ്.

- കാലിത്തൊഴുത്തിൽ പിറന്നു(ലൂക്ക2:6)
- കരയുന്നു (യോഹ11:38)
- കഴുതപ്പുറത്തേറുന്നു (മർക്കോ 11:8)
- കദനത്തിന്റെ കാസ കുടിക്കുന്നു (മത്താ 26:38)
- കാലു കഴുകുന്നു (യോഹ.13)
- കുറ്റവാളിയായ് എണ്ണപ്പെടുന്നു (ലൂക്ക23:32)
- കാൽവരി കേറുന്നു (മത്താ27:31)
- കുരിശു ചുമക്കുന്നു (മത്താ 27:26)
- കുരിശിൽ മരിക്കുന്നു (മത്താ 27:49)
- കുർബ്ബാനയായ് സ്വയം പകുത്തു നൽകുന്നു (ലൂക്ക 22:19)

പഴയനിയമത്തിലെയും പുതിയ നിയമത്തിലെയും ദൈവസ്നേഹത്തിന്റെ ചെറുതാകലിന്റെ മഹാ കാവ്യ മാണിത്. യഹൂദർക്ക് സന്തോഷവും വിജാതിയർക്കു സദ്വാർത്തയും സാധാരണക്കാരന് സമ്മോദവും കുടുംബ ങ്ങൾക്കു സന്തുഷ്ടിയും പ്രവാചകർക്ക് ആനന്ദവും പഴയനിയമത്തിന് പൂർത്തിയും മാനവർക്ക് മോക്ഷവും സ്വർഗ്ഗവാസികൾക്കു പ്രത്യാശയും പ്രപഞ്ചത്തിന് പ്രസാദവു മായിത്തീർന്ന ഈ തിരുപ്പിറവി രഹസ്യം ധ്യാനിക്കുന്ന വർക്കാർക്കും ചെറിയവരാകാതിരിക്കാനാവില്ല.

ചെറുതായ ക്രിസ്തുവിനോളം ലോകത്തെ, ചരിത്രത്തെ സ്വാധീനിക്കാൻ മറ്റാർക്കാണായിട്ടുള്ളത്? കുഞ്ഞുങ്ങളെ പ്പോലെയാകുവിൻ എന്ന അവന്റെ ആഹ്വാനത്തിലും ഒരു കുഞ്ഞിനെപ്പോലെ പിതൃഹൃദയത്തിൽ ആത്മാവിനെ സമർപ്പിച്ച അവന്റെ ജീവിത ശൈലിയിലുമെല്ലാം ചെറുതാ കലിന്റെ സ്നേഹഗാഥ കേൾക്കാം.

ഓരോ ക്രിസ്തുമസ്സും ചെറുമയുടെ ചേലാണ്. ദൈവം മനുഷ്യനായി അവതരിച്ചത് മനുഷ്യൻ മനുഷ്യത്വമറിയാനും അതിൽ വളരാനുമാണ്. ദൈവത്തിനും ദൈവസന്നിധിക്കു പോലും സ്വസ്ഥത നൽകാതെ മനുഷ്യൻ വളർന്നു



വലുതാകുമ്പോൾ തിരുപ്പിറവിയിൽ ദൈവം ചെറുതായവനെന്ന ധ്യാനവും അത്യന്താപേക്ഷിതമാണ്. ഒരു പ്രളയംമതി നമ്മുടെ വലിപ്പങ്ങളെല്ലാം ഒലിച്ചു പോകാൻ. എന്നിട്ടും നമ്മൾ മത്സരത്തിലാണ്. ആർക്കുവേണ്ടി? എന്തിനുവേണ്ടി? 'യാത്രാ മധ്യേ കാണുന്ന നമ്മളെന്തിനിങ്ങനെ കലഹിക്കുന്നു???..' വിനയത്തിന്റെയും ശാന്തിയുടെയും സമാധാനത്തിന്റെയും ഈ ദിവ്യജനനം നമുക്കൊരു പുനർവിചിന്തനവും പ്രത്യാശ യുമാകട്ടെ.

ഉഷ്ണമേഖലയിലെ വിരസമായ ഒരു ബസ് യാത്ര. തളർന്നുറങ്ങുന്ന യാത്രികർ. ഇടവഴിയിലെവിടെയോ വച്ച് അതിൽ കയറിയ ഒരമ്മയും കുഞ്ഞും. അമ്മയുടെ തോളിൽ കിടന്ന് കുസൃതികാട്ടിയ ആ കുഞ്ഞ് യാത്രികരുടെ മുഴുവൻ ക്ഷീണവും അകറ്റി. അവന്റെ പുഞ്ചിരിയിൽ അവരുടെ നെഞ്ചെരിവുകൾ മാഞ്ഞു. ഉഷ്ണമറിയാതെ, ക്ഷീണ മറിയാതെ, തളർച്ചയില്ലാതെ ആ യാത്ര അതിന്റെ ലക്ഷ്യ ത്തിലെത്തി. മാനവരാശിയുടെ ഈ ഭൂമിയിലെ യാത്രക്കിടയിൽ ദൈവമാതാവിന്റെ തോളിൽ ഈ ദിവ്യപൈതലിനെ ദൈവം തന്നിരിക്കുന്നത് എന്റെയും നിന്റെയും യാത്രയുടെ വിരസത മാറ്റാൻ തന്നെയാണ്. അവനിലേക്കു നോക്കുക മാത്രം ചെയ്യുക. ബാക്കിയെല്ലാം അവനറിയാം.

*അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം ഭൂമിയിൽ സന്മനസ്സുള്ളവർക്കു ശാന്തി!*

റവ. ഫാ. ജിമ്മി പൂച്ചക്കാട്ട്
സീറോമലബാർ സഭാ വക്താവ്



# ക്രിസ്തുമസ് ആഘോഷവും കച്ചവട സംസ്കാരവും



സഭ വീണ്ടും ഒരു ഇരുപത്തഞ്ചു നോമ്പിലേക്കു പ്രവേശിക്കുന്നു. പിറവിത്തിരുനാളിന് ആത്മീയമായും മാനസികമായും ശാരീരികമായും ഒരുങ്ങുന്ന കാലഘട്ടം. ഇരുപത്തഞ്ചു നോമ്പും അമ്പതുനോമ്പും എട്ടുനോമ്പും എല്ലാം ഏറെ നിഷ്ഠയോടെ ആചരിക്കപ്പെടണം എന്നു സഭ നിഷ്കർഷിക്കുമ്പോഴും ക്രിസ്മസിനൊരുക്കമായ ഇരുപത്തഞ്ചുനോമ്പ് ആചരണം ഒരു പ്രഹസനമായി മാറുന്നുണ്ടോ? കച്ചവടസംസ്കാരം കടന്നുകയറി ഈ ദിവസങ്ങൾ ആഘോഷത്തിന്റെ ദിവസങ്ങളായി മാറുന്നുണ്ടോ എന്നു ചിന്തിക്കുന്നതും നല്ലതാണ്. യഥാർത്ഥത്തിൽ നമ്മുടെ കർത്താവിന്റെ പിറവി മുതൽ (ഡിസംബർ 25) ഈശോയുടെ പ്രത്യക്ഷീകരണം വരെ (ജനുവരി 6) നടക്കേണ്ട ക്രിസ്മസ് ആഘോഷങ്ങൾ ഇന്നു ഡിസംബർ 1 മുതൽ 25 വരെയായി മാറ്റി സ്ഥാപിക്കപ്പെടുന്നുണ്ടോ?

ആത്മീയമായ ഒരുക്കത്തിന്റെയും പ്രാർത്ഥനയുടെയും ദിവസങ്ങളാക്കേണ്ട ഇരുപത്തഞ്ചു ദിവസങ്ങളിൽ കയ്യിൽ ഒരു പൊതി കേക്കുമായി ക്രിസ്മസ് വിഷ് ചെയ്യാൻ പരക്കം പായുന്ന വിശ്വാസികളിൽ നിന്നു നാം എന്താണു പഠിക്കേണ്ടത്. നോമ്പിന്റെ അവസരത്തിൽ ക്രിസ്മസ് ആശംസ നേർന്നും സമ്മാനങ്ങൾ സ്വീകരിച്ചും മിണ്ടാതിരിക്കുന്ന പ്രബോധകരാണോ ഈ കച്ചവടസംസ്കാരത്തിനു വളംവച്ചു കൊടുക്കുന്നത്!? നമുക്ക് ആശംസകൾ നേരാൻ ആഘോഷത്തിന്റെ 12 ദിവസങ്ങളുണ്ടെന്നും ഇപ്പോൾ ആശംസകൾ നേർന്നു ഭവനങ്ങൾ തോറും പടികയറുന്നതു ദുഃഖവെള്ളിയാഴ്ച, ഈസ്റ്റർ ആശംസിക്കുന്നതുപോലെയാണെന്നും പറഞ്ഞു പഠിപ്പിക്കാൻ പ്രവാചകധീരതയുള്ള നേതൃത്വത്തെ ഇനിയും കാത്തിരിക്കണമോ?. കുടുംബാന്തരീക്ഷത്തിലെപ്പോലെ ഒരുമിച്ചു പ്രവർത്തിക്കുന്ന സ്ഥാപനങ്ങളിലും പ്രസ്ഥാനങ്ങളിലും പിറവിത്തിരുനാൾ ആഘോഷങ്ങൾ നടക്കേണ്ടതു നോമ്പുകാലത്തോ അതോ പിറവിയുടെ കാലത്തോ? ഇടവകതലത്തിലുള്ള ക്രിസ്മസ് ആഘോഷങ്ങളെ നോമ്പുകാലത്തുനിന്നു മാറ്റി സ്ഥാപിക്കാൻ ഇനിയും നാം ധൈര്യം കാണിക്കാത്തതെന്തുകൊണ്ടാണ്?

ഡിസംബർ 25-നും ജനുവരി 6-നും ഇടയിലുള്ള വെള്ളിയാഴ്ചകളിലെ മാംസവർജ്ജനംപോലും സഭ ഇല്ലാതാക്കിയിരിക്കുന്നത് ഈ ആഘോഷകാലഘട്ടത്തിന്റെ മഹത്വം മനസ്സിലാക്കാനാണ്. ഡിസംബർ 1 മുതൽ 25 വരെ (ആഗമനകാലം ഒന്നാം ഞായർ രാത്രി മുതൽ പിറവിക്കാലം ആരംഭം വരെ) ക്രിസ്മസ് ആഘോഷത്തിന്റെ കാലഘട്ടമല്ല, മറിച്ചു ക്രിസ്മസിനുള്ള ആത്മീയ ഒരുക്കത്തിന്റെ കാലഘട്ടമാണ്. ഡിസംബർ 25 മുതൽ ജനുവരി 6 വരെ ക്രിസ്മസ് ആഘോഷത്തിന്റേതും.

ഏതാനും വർഷങ്ങൾക്കുമുമ്പു വരെ ക്രിസ്മസ്തലേന്നു മാത്രമേ ക്രിസ്തീയ കുടുംബങ്ങളിലും സ്ഥാപനങ്ങളിലും പള്ളികളിലും നക്ഷത്രങ്ങൾ

തൂക്കുമായിരുന്നുള്ളൂ. രക്ഷകൻ പിറന്നിരിക്കുന്നു എന്ന സന്ദേശം നല്കാൻ പ്രത്യക്ഷപ്പെട്ട ഈ അടയാളം കച്ചവടക്കാരുടെ സമ്മർദ്ദത്തെത്തുടർന്ന് ആഴ്ചകൾക്കോ മാസങ്ങൾക്കോ മുമ്പേ പ്രത്യക്ഷപ്പെടുന്ന അവസ്ഥയിലേക്കു കാര്യങ്ങൾ മാറി. ക്രിസ്മസ് കരോളിന്റെ ചരിത്രവും മറ്റൊന്നല്ലല്ലോ.

ഇരുപത്തഞ്ചു നോമ്പ് അത്ര പ്രധാനപ്പെട്ട കാര്യമല്ല എന്നും യൂറോപ്പിലും അമേരിക്കയിലും കേരളത്തിനു പുറത്തുപോലും ഇങ്ങനെ ഇല്ല എന്നുമെല്ലാം അഭിമാനത്തോടെ പറയുന്ന ചിലരെ കണ്ടിട്ടുണ്ട്. സഭ ഏതു തരത്തിൽ മുന്നോട്ടുപോകണം എന്നു തീരുമാനിക്കേണ്ടതു 'വിദേശ പരിചയസമ്പന്നർ' എന്നു സ്വയം അവകാശപ്പെടുന്നവരല്ലല്ലോ. സഭാദ്ധ്യക്ഷന്മാരാരെങ്കിലും ഇതു പ്രധാനപ്പെട്ടതല്ല എന്നു പറഞ്ഞ ഒരു വിവരവും ഇതുവരെ കേട്ടിട്ടില്ല. എന്നാൽ സഭയുടെ പാരമ്പര്യങ്ങൾക്കനുസൃതമായി എല്ലാ നോമ്പുകളും കൃത്യതയോടെ പാലിക്കണം എന്ന് ഉദ്ബോധിപ്പിക്കുന്ന എത്രയോ ഇടയലേഖനങ്ങൾ കഴിഞ്ഞ വർഷങ്ങളിൽ തന്നെ കണ്ടു.

സഭയിലെ ഏററവും പ്രധാന തിരുനാൾ ഉയിർപ്പുതിരുനാൾ അഥവാ ഈസ്റ്റർ ആണ്. ക്രിസ്മസ് രണ്ടാം സ്ഥാനത്തു വരുന്നു. ഒന്നാം സ്ഥാനത്തുള്ള തിരുനാളിനില്ലാത്ത ഒരു കച്ചവടസംസ്കാരവും അതിന്റെ അതിപ്രസരവും എങ്ങനെ ക്രിസ്മസിൽ കടന്നുകൂടി എന്നു ചിന്തിക്കുന്നതു നല്ലതാണ്. ഒരുപക്ഷേ, വിശ്വാസസമൂഹത്തിൽ ഏറിയ പങ്കും അതിനു പിന്നാലെ നടന്നു കച്ചവടസംസ്കാരത്തെ പ്രോത്സാഹിപ്പിച്ചതുകൊണ്ടുമാകാം. ആരെയാണ് ഇവിടെ കുറ്റം വിധിക്കേണ്ടത്? നോമ്പുകാലത്തുതന്നെ പുൽക്കൂടും ക്രിസ്മസ് കാർഡും വർണാഭമായ അലങ്കാരവസ്തുക്കളും വിവിധതരം കേക്കുകളാൽ നിറഞ്ഞു നമ്മെ പ്രലോഭിപ്പിക്കുന്ന ബേക്കറികളും എല്ലാം വച്ചു നീട്ടുന്ന കച്ചവടസംസ്കാരത്തെയോ.... അതോ മുമ്പേ നടക്കുന്ന കച്ചവടസംസ്കാരത്തിന്റെ പിമ്പേ അലയുന്ന ക്രിസ്തുശിഷ്യരെയോ?

### ഈശോ ജനിക്കേണ്ടായിരുന്നു

ഈശോ ജനിക്കണം എന്ന് എല്ലാവരും പറയുന്ന സമയമാണ് ക്രിസ്മസ് കാലം. മദ്ധ്യവയസ്കനായ ജോൺ ഇന്ന് എന്നോടു പറഞ്ഞു ഈശോ ജനിക്കേണ്ടായിരുന്നു എന്ന്. ക്രിസ്മസ്സിന്റെ വലിയ ആഘോഷത്തിമിർപ്പിനിടയ്ക്കും യേശു ജനിക്കേണ്ടായിരുന്നു എന്നു ചിന്തിക്കുന്ന ഒരു വിഭാഗം. ബൈബിളിലും ഇങ്ങനെ ഒരു വിഭാഗമുണ്ട്. ഇതുകേട്ട് ഹേറോദേസ് രാജാവ് അസ്വസ്ഥനായി. അവനോടൊപ്പം ജറുസലേം മുഴുവനും (മത്തായി 2:3). ഒരു രാജാവും അവനോടൊപ്പം രാജ്യത്തിലെ സകല ജനങ്ങളും ഈശോ ജനിച്ചതിൽ തൃപ്തരല്ല. പിന്നീടിങ്ങോട്ട് ഇന്നുവരെ ഹേറോദേസിനും പിൻഗാമികളുണ്ടായിരുന്നു. യേശു ജനിക്കേണ്ടായിരുന്നു എന്ന് ആഗ്രഹിക്കുന്ന ഒരു വിഭാഗം. അവിടുന്നു ജനിച്ചതിനെപ്രതി അസ്വസ്ഥരാകുന്ന ഈ വിഭാഗത്തെ ഡിസംബർ മാസത്തിൽ മാത്രം കണ്ടുമുട്ടുന്നവരല്ല, ജീവിതത്തിലെ എല്ലാ നിമിഷങ്ങളിലും യേശു ജനിച്ചതിനെപ്രതി ദേഷ്യപ്പെടുന്നവരാണിവർ. തെറ്റായ വഴികളിൽ നിന്നും മാറണമെന്നുള്ള യേശുവിന്റെ ആഹ്വാനത്തെയും അവിടുത്തെ സാന്നിദ്ധ്യത്തെയും ഇഷ്ടപ്പെടാത്തവർ.

അന്നമ്മ അഞ്ചുവർഷം മുമ്പാണു ജോണിനെ വിവാഹം ചെയ്തത്. ജോണിന്റെ മദ്യപാനം അന്നമ്മയുടെ ഒരു വലിയ പ്രശ്നമായി. രണ്ടുപേരും കഴിഞ്ഞവർഷം ഒരു ധ്യാനത്തിനു പോയി. അഞ്ചുദിവസത്തെ ധ്യാനം കൊണ്ട് ജോൺ കുടി





നിർത്തി. ആറുമാസം അങ്ങനെ സന്തോഷകരമായി നീങ്ങി. വീണ്ടും ജോൺ അല്പാല്പമായി കുടി തുടങ്ങി. കുടിച്ചു വരുമ്പോൾ അന്നമ്മ ഉപദേശം തുടങ്ങും. ഒരു ദിവസം ജോൺ ഒരു കുപ്പി വിദേശമദ്യവുമായി എത്തി. പ്രശ്നം ഒത്തുതീർപ്പാക്കാനുള്ള ശ്രമത്തിലാണു കക്ഷി. ഓരോ ദിവസവും അല്പം വീതം വീട്ടിൽ വന്ന് അവൻ കുടിക്കും. അതാണ് ഒത്തുതീർപ്പ് വ്യവസ്ഥ. അന്നമ്മ അതിനു തയ്യാറായിരുന്നില്ല. അവൾ പറഞ്ഞു: ''ഇതൊന്നും ഈശോയ്ക്ക് ഇഷ്ടപ്പെട്ട കാര്യങ്ങളല്ല.'' ജോൺ രോഷാകുലനായി. നിന്ന നില്പ്പിൽ കുപ്പി തുറന്ന് പകുതിയോളം കുടിച്ചു. പിന്നീട് കുപ്പി തറയിലടിച്ച് പൊട്ടിച്ച് അവൻ പറഞ്ഞു: "അവളും അവളുടെ ഒരു ഈശോയും!" അതിന്റെ മരവിപ്പൊക്കെവിട്ട് രണ്ടുനാൾകഴിഞ്ഞ് ജോൺ എന്റെ അടുത്തുവന്ന് പറഞ്ഞ ആത്മഗതമാണ് ഈ ഭാഗത്തിന്റെ തലക്കെട്ട്.

ഹേറോദേസിനു ശിഷ്യന്മാർ ഇന്ന് കൂടിക്കൂടി വരികയാണോ? താല്പര്യമില്ലാതെ അലസമായി വിശുദ്ധ ബലി അർപ്പിക്കുന്ന വൈദികനും; അനുദിന ധ്യാനത്തിനും യാമപ്രാർത്ഥനകൾക്കും മറ്റും ആർക്കോവേണ്ടി എന്ന മട്ടിൽ മടിയോടെ പള്ളിയിലേക്കു പോകുന്ന സമർപ്പിതനും, സമർപ്പിതയും; ഞായറാഴ്ച പോലും പള്ളിയിൽ പോക്ക് ഒഴിവാക്കുകയും പോയാൽത്തന്നെ കുറച്ചു സമയം കൊണ്ട് തീരുന്ന കുർബാന തിരക്കിപ്പോവുകയും, അവിടെത്തന്നെ താമസിച്ചെത്തി നേരത്തേ പോരുകയും ചെയ്യുന്ന വിശ്വാസിയും; ആളുകളുടെ മുന്നിൽ വിശ്വാസി എന്നറിയപ്പെടുകയും മറവിൽ അനീതിയും കള്ളതന്ത്രവും അനാശാസ്യപ്രവർത്തനങ്ങളും നടത്തുന്ന ക്രിസ്തുശിഷ്യനും എല്ലാം ഹേറോദേസ് പക്ഷക്കാരല്ലേ.

മേൽപ്പറഞ്ഞ എല്ലാവരും ആഗ്രഹിക്കുന്നത് ഈശോ ജനിക്കേണ്ടായിരുന്നു എന്നാണോ, അറിഞ്ഞോ അറിയാതെയോ ഇത്തരക്കാരുടെ പ്രവർത്തനങ്ങളിൽ നിന്ന് മറ്റുള്ളവർ മനസ്സിലാക്കുന്ന അടിസ്ഥാനപരമായ ഒരു കാര്യം ഈശോ ജനിച്ചത് ഇവർക്കു മാത്രം ഇഷ്ടപ്പെട്ടില്ല എന്നതുതന്നെ. തങ്ങളുടെ ജീവിതത്തിലേക്ക് ഈശോ കടന്നുവരുന്നത് വളരെ ബുദ്ധിമുട്ടേറിയ സംഗതിയാണ്.

കഴിഞ്ഞ ക്രിസ്മസ് കാലത്തെ ഒന്നു വിലയിരുത്താമോ. മാതാവും യൗസേപ്പ് പിതാവും ജ്ഞാനികളും ആട്ടിടയന്മാരും എല്ലാവരും ക്രിസ്മസ് ആഘോഷിക്കുന്ന തിരക്കിലാണ് (ലൂക്കാ2:16-20. കന്നുകാലിത്തൊഴുത്തിലെ മൃഗങ്ങളും ആട്ടിടയരോടൊപ്പം വന്ന ആട്ടിൻകൂട്ടവും എല്ലാം ഇതിൽ പങ്കുചേർന്നിരിക്കുന്നു. നാം അവരോടൊപ്പമായിരുന്നോ. അതോ ആ വലിയ ആഘോഷത്തിമർപ്പിനിടയ്ക്കു യേശു ജനിക്കേണ്ടായിരുന്നു എന്നു ചിന്തിക്കുന്ന ഒരു വിഭാഗം എന്റെ ക്രിസ്മസ് ആഘോഷം ഹേറോദേസിനോടും ജറുസലേം മുഴുവനോടും ഒപ്പം നിന്നാണോ(മത്താ.2:3). മദ്യപാനവും, മൂല്യത്തിനു നിരക്കാത്ത മറ്റു പ്രവർത്തനങ്ങളും കാട്ടിക്കൂട്ടാൻ ക്രിസ്മസ് ആഘോഷിക്കുന്നു എന്നു പറയുമ്പോഴും ഈശോ ജനിക്കാതിരിക്കുന്നതാണു നല്ലത്.

**റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ**
കമ്മ്യൂണിയോ ഇൻ ക്രിസ്തോ, ജർമ്മനി



# പുൽക്കൂട്ടിലെ വെളിച്ചം



യഹൂദ വിശ്വാസമനുസരിച്ചു ഭൂമിയിൽ സ്വർഗ്ഗവും ഭൂമിയും സന്ധിക്കുന്ന സ്ഥലമാണ് ജറുസലേം ദേവാലയം. ദേവാലയത്തിലെ ആരാധന ഒരു വിശ്വാസിക്കു ലഭിക്കാൻ പോകുന്ന സ്വർഗ്ഗീയാനുഭവത്തിന്റെ മുന്നാസ്വാദനമാണ്. മിശിഹായുടെ വരവോടുകൂടി സ്വർഗ്ഗീയ ജറുസലേമും ഭൗമീക ജറുസലേമും ഒന്നായിത്തീരുകയും ചെയ്യും. എന്നാൽ ക്രിസ്തീയ വിശ്വാസത്തിൽ സ്വർഗ്ഗത്തെയും ഭൂമിയെയും ബന്ധിപ്പിക്കുന്ന കണ്ണിയാണ് ദൈവപുത്രനായ യേശുക്രിസ്തു. വരാനിരിക്കുന്ന ഒരു അനുഭവ സങ്കല്പത്തെക്കാൾ, യേശുവിന്റെ മനുഷ്യാവതാരത്തോടെ ഉത്ഘാടനം ചെയ്യപ്പെട്ട യാഥാർത്ഥ്യമാണ് സ്വർഗ്ഗം.

ദൈവപുത്രന്റെ ഭൂമിയിലെ ആദ്യത്തെ വാസഗൃഹം മറിയത്തിന്റെ ഉദരമായിരുന്നു. അവിടുന്നു ഭൂമിയിൽ പിറന്നു വീണ ആദ്യത്തെ ഭവനം ബേദ്‌ലഹേമിലെ പുൽകുടിൽ ആയിരുന്നു. ഭൂമിയിൽ നിന്ന് ഒരുപാട് അകലത്തിലായിരുന്നുവെന്നു കരുതിയ സ്വർഗ്ഗം ഒരു നിമിഷം കൊണ്ട് അടുത്തു വന്ന അനുഭവമാണ് ഈ ജനനത്തിന് സാക്ഷിയാകേണ്ടിവന്നവർക്ക് ഉണ്ടായത്. ഉണ്ണിയേശു ഉറങ്ങുന്ന പുൽകുടിൽ തീരെ ചെറുതായിരുന്നുവെങ്കിലും, ദൈവപുത്രൻ എന്ന നിലയിൽ ബൃഹത്തായ ഈ ലോകത്തിനു ഉൾക്കൊള്ളാൻ കഴിയാത്ത വിധം അവൻ വലിയവനായിരുന്നു.

ഒരു പുൽകൂട്ടിൽ കയറാൻ മാത്രം ചെറുതാകാൻ വലിയവനായ ദൈവത്തിനു കഴിയും. അതു വഴിയായി യേശുവിനെ ആരാധിക്കാനായി തലകുനിച്ചു പുൽകൂട്ടിൽ കയറുന്നവർക്കു സ്വർഗ്ഗം ദർശിക്കാനുള്ള വലിയ ഭാഗ്യവും കൈവരും. ദൈവപുത്രൻ മനുഷഭാവം എടുത്തണിഞ്ഞതുവഴി, മനുഷ്യരുടെ മുഖത്തുണ്ടായിരുന്ന ദൈവീകഛായ കൂടുതൽ പ്രശോഭിതമായി. സൃഷ്ടിയുടെ ആരംഭത്തിൽ മറ്റെല്ലാ ജീവജാലങ്ങളിൽ നിന്നും വ്യത്യസ്ഥമായി മനുഷ്യനെ സൃഷ്ടിക്കാൻ തന്റെ പുത്രന്റെ മുഖത്തുനോക്കി അവന്റെ ഛായയിൽ മനുഷ്യനെ സൃഷ്ടിച്ചു എന്ന് സഭാപിതാക്കന്മാർ എഴുതിയത് സത്യമാണെന്ന് പുൽകൂടിലിൽ കിടക്കുന്ന യേശുവിന്റെ മുഖത്തു നോക്കിയാൽ നമുക്കു മനസിലാവും.

മനുഷ്യ ചരിത്രത്തിൽ ഇത്രയും നേരത്തേ അറിയിക്കപ്പെട്ട മറ്റൊരു ജനനവും ഉണ്ടായിട്ടില്ല. യേശുവിന്റെ വരവിനായി ഒരുങ്ങിയതുപോലെ, മറ്റാരുടെയും വരവിനായി ഒരു ജനതയും ഒരുങ്ങിയിട്ടില്ല. എന്നാൽ എല്ലാം സൃഷ്ടിച്ചവന് ജനിക്കാൻ സ്ഥലമില്ലാത്ത അവസ്ഥയിൽ അത്തരം ഒരുക്കങ്ങളെല്ലാം അസ്ഥാനത്തായതുപോലെ തോന്നി. സൃഷ്ടിച്ചു കൊടുത്തതെല്ലാം അവകാശം പോലെ മനുഷ്യൻ അനുഭവിച്ചു. ക്രിസ്തുമസ്സ് രാത്രിയിൽ ബേത്‌ലഹേമിലെ മനുഷ്യരെല്ലാം വീട്ടിൽ കിടന്നുറങ്ങിയപ്പോൾ യേശുമാത്രം പുൽകൂടിലിലാണ് ഉറങ്ങിയത്. ഒരുപാട് സ്നേഹം ഹൃദയത്തിൽ നിറച്ച്, ദൈവത്തെ സ്നേഹിക്കുന്ന മനുഷ്യരുടെയെല്ലാം പ്രതിനിധിയായി, മറിയവും ജോസഫും ഉണ്ണിയേശുവിന്റെ മുഖത്തു നോക്കി ഉറങ്ങാതെയിരുന്നു.

എല്ലാസത്രങ്ങളും അവർക്കു മുമ്പിൽ തങ്ങളുടെ വാതിലുകൾ അടച്ചപ്പോഴാണ് ഒരു വാതിലുമില്ലാതിരുന്ന പുൽകൂടിൽ അവൻ തിരഞ്ഞെടുത്തത്. എല്ലാമുണ്ടെന്നഹങ്കരിച്ച്, ദൈവത്തെ ആവശ്യമില്ലെന്നു കരുതി ഹൃദയ വാതിലുകൾ അടക്കുന്ന മനുഷ്യരുള്ളിടത്തു ഒന്നുമില്ലാത്ത പാവപ്പെട്ട മനുഷ്യരുടെ ഹൃദയത്തിൽ ദൈവം ഇടം കണ്ടെത്തും. "ഉണ്ണിയേശുവിനെ മനോഹരമായി അലങ്കരിച്ചൊരുക്കി വച്ചിരിക്കുന്ന പുൽകൂടിലിലെ രൂപങ്ങളിലല്ല നാം അന്വേഷിക്കേണ്ടത്. പിന്നെയോ അത്താഴം കഴിക്കാൻ നിവൃത്തിയില്ലാതെ ഉറങ്ങാൻ പോയ നമ്മുടെ ഇടയിലുള്ള കുട്ടികളിലാണ്. തണുപ്പകറ്റാൻ പത്രക്കടലാസ് പുതച്ച് ഇന്നു ഉറങ്ങാൻ കിടക്കുന്ന കുട്ടികളുടെ കൂടെയാണ് ഉണ്ണിയേശു." (വി. ഒസ്കേർ റൊമേറോ, എൽ സാൽവദോർ).

ഒരു പുൽകൂടിലിൽ നിന്നുള്ള പ്രകാശത്തിന്റെ വെളിച്ചത്തിൽ ജീവിക്കുന്നവരും ആ പ്രകാശത്തിന്റെ പിന്നാലെ സഞ്ചരിക്കുന്നവരുമാണ് യഥാർത്ഥ ക്രിസ്ത്യാനികൾ. പുൽകൂട്ടിൽ യേശു ജനിച്ചപ്പോൾ അവിടെ പുതു വെളിച്ചം വന്നതുപോലെ ദൈവത്തിനു മുൻപിൽ തുറക്കപ്പെടുന്ന ഹൃദയങ്ങളിലേയ്ക്കെല്ലാം ഈ വെളിച്ചം പ്രവേശിക്കുന്നു. തന്റെ പുതിയ ദൈവീക രാജ്യത്തിന്റെ പുനർനിർമ്മാണം ദൈവം പുൽകൂടിലിൽ നിന്നും ആരംഭിക്കുന്നു. ക്രിസ്ത്യാനിയെന്ന നിലയിലുള്ള നമ്മുടെ ജീവിതയാത്രയുടെ തുടക്കം പുൽക്കൂടിലിലെ തിരിനാളത്തിന്റെ വെളിച്ചത്തിൽ നിന്നും ആരംഭിക്കുന്നു.




പുൽകൂടിൽ തകർന്ന മനുഷ്യകുലത്തിന്റെ പ്രതീകമാണ്. പഴയനിയമത്തിൽ, അലഞ്ഞു നടന്ന ഇസ്രായേൽ ജനത്തിന്റെ ഇടയിൽ സംരക്ഷകനായി ദൈവം കൂടാരമടിച്ചതുപോലെ ഇപ്പോൾ തകർന്നു കിടക്കുന്ന മനുഷ്യരുടെ ഇടയിൽ കൂടാരമടിച്ചു അവരെ ദൈവം രക്ഷിക്കുന്നു. ദൈവം മനുഷ്യരുടെ ഇടയിൽ തന്റെ കൂടാരമടിച്ചു" (യോഹ. 1: 14). ദൈവത്തിനു മനുഷ്യൻ വളരെ പ്രിയപ്പെട്ടവനാണെന്നു അവിടുന്നു പറഞ്ഞു കൊണ്ടേയിരിക്കുന്നു. ദൈവത്തിനു സന്തോഷമായി ജനിക്കാൻ ചെറിയൊരു പുൽകൂടിൽ മതിയാവും. മനുഷ്യനു സന്തോഷമായി ജീവിക്കാൻ ഹൃദയപുൽക്കൂട്ടിൽ ദൈവം ജനിച്ചാൽ മതിയാവും. ഈ സത്യം മറന്നു സ്വരുക്കൂട്ടുന്നതെല്ലാം നഷ്ടത്തിലും ദുഃഖത്തിലും കലാശിക്കുന്നു.

ദൈവപുത്രന്റെ മനുഷ്യാവതാരം നമ്മോടു പറയുന്നത് നമ്മളാരും ഒറ്റയ്ക്കല്ലെന്നതാണ്. ദൈവം "ഇമ്മാനുവലായി" കൂടെ നടക്കുമ്പോൾ മനുഷ്യന്റെ ശ്രദ്ധ ദൈവത്തിലേയ്ക്കു തിരിയണം. സൃഷ്ടിയായ മനുഷ്യൻ യഥാർത്ഥ മനുഷ്യനാവുന്നതു സൃഷ്ടാവായ ദൈവത്തെ കണ്ടെത്തി ആരാധിക്കുമ്പോഴാണ്.

ഇടയൻമാരെപ്പോലെയും, വിജ്ഞാനികളെപ്പോലെയും നമ്മുടെ ലോകത്തു നിന്നും പുറത്തിറങ്ങി ദൈവം ആയിരിക്കുന്നിടത്തേയ്ക്കു യാത്ര ചെയ്യാൻ നമുക്കു സാധിക്കണം. ആദ്യത്തെ ക്രിസ്തുമസ്സിന് മാലാഖമാരും മനുഷ്യരും ആദ്യമായി ഒരുമിച്ചു പാടിയെങ്കിൽ ഇന്നും നമ്മോടൊത്തു പാടാൻ വീണ്ടും മാലാഖമാരെ നമുക്കു ക്ഷണിക്കാം. നമ്മുടേതായ കൊച്ചു ലോകത്തിലേയ്ക്ക് ചുരുങ്ങാതെ, അവരെപ്പോലെ വിശാലമായ ലോകത്തിലേയ്ക്കു നമ്മുക്കും ഉണർന്നിരിക്കാം. നമ്മിൽ ഉറങ്ങിക്കിടക്കുന്ന ദൈവീക അംശങ്ങളെ നമ്മുക്കു വിളിച്ചുണർത്താം. എത്ര തിരക്കാണെങ്കിലും ദൈവത്തിന്റെ അടുത്തേയ്ക്കു പോകാൻ ക്ഷണം ലഭിച്ചാൽ എങ്ങനെയാണതു നിരസിക്കാൻ നമ്മുക്കു കഴിയുക. ചെറുതാകാനുള്ള നമ്മുടെ ദൈവത്തിന്റെ വലിയസ്നേഹമാണ് നമ്മെ പുൽക്കൂട്ടിലേയ്ക്കു വീണ്ടും വീണ്ടും ആനയിക്കുന്നത്.

അത്ഭുതത്തോടെയും അതിലുപരി വലിയ ദൈവീക ബഹുമാനത്തോടെയും കൂടിയാണ് ഈ പുൽക്കൂടിലിനെ നാം സമീപിക്കേണ്ടത്. ജനിക്കാൻ ഭവനമില്ലാതിരുന്ന യേശുവിനു വീണ്ടും ജനിക്കാൻ ഭവനമൊരുക്കുന്നതാണു ക്രിസ്തുമസ്സ്. ഭവനമില്ലാതെയും ഭക്ഷണമില്ലാതെയും തെരുവിൽ അലയുന്നവരുടെ മുമ്പിൽ ഭവനമായും, ഭക്ഷണമായും അവതരിക്കുന്നതും ക്രിസ്തുമസ് ആചരണത്തിന്റെ ഒഴിവാക്കാനാവാത്ത അംശമാണ്. അപ്പോഴാണ് ദൈവസാന്നിധ്യത്തിന്റെ വിശുദ്ധിയുടെ അധിനിവേശം മനുഷ്യരുടെ ഇടയിൽ ഉണ്ടാവുന്നത്.

ഈ ക്രിസ്തുമസ്സിന്, പുൽകൂടും നമ്മുടെ വീടും തമ്മിലുള്ള അകലം കുറക്കുകയോ, നമ്മുടെ വീടു വലിയൊരു പുൽകൂടായി പുനർനിർമ്മിക്കുകയോ ചെയ്യണം. ഒരമ്മ തന്റെ കുഞ്ഞിന്റെ ജീവിതത്തിലെ നിത്യസാന്നിധ്യമായിരിക്കുന്നതുപോലെ യേശു നമ്മുടെ ജീവിതത്തിലെ സജീവസന്നിധ്യമായി മാറണം. പണ്ടൊരുനാൾ അസ്സീസിയിലെ ഫ്രാൻസിസ് പുണ്യവാൻ ആദ്യമായി ഒരു പുൽകൂടിൽ കെട്ടിയുണ്ടാക്കി ക്രിസ്തുമസ്സ് സന്ദേശം മറ്റുള്ളവർക്കു പകർന്നു കൊടുക്കാൻ പരിശ്രമിച്ചു. അദ്ദേഹം ജീവനുള്ള മനുഷ്യരെയും മൃഗങ്ങളെയുമാണ് അതിൽ പ്രതിഷ്ഠിച്ചത്. ഇന്നും അതിന്റെ അനുകരണം നടത്തുന്ന നമുക്ക് യേശുവിന്റെ രൂപം, കെട്ടിയുണ്ടാക്കുന്ന പുൽകുടിലിൽ പ്രതിഷ്ഠിക്കുന്നതോടൊപ്പം, നിത്യമായി ജീവിക്കുന്ന ഉണ്ണിയേശുവിനെ നമ്മുടെ ഹൃദയത്തിലിടമൊരുക്കി അവിടെയും താമസിപ്പിക്കാം. സ്വർഗ്ഗവും ഭൂമിയും യേശുവിൽ സന്ധിച്ചിരിക്കുന്നതിനാൽ ആ യേശുവിനെ നമ്മുടെ ഹൃദയത്തിൽ കുടിയിരുത്തി നമുക്ക് സ്വർഗ്ഗവുമായി സംസർഗ്ഗത്തിലെത്താം. അങ്ങനെ ആളിക്കത്തുന്ന ഒരു മെഴുതിരിനാളം പോലെ എന്നിലെ യേശു പ്രകാശിക്കട്ടെ. പ്രശോഭിതമായ ആ പ്രകാശ വെളിച്ചത്താൽ അനേകർ ഇനിയും എന്നിലൂടെയും യേശുവിലേയ്ക്കു സഞ്ചരിക്കട്ടെ!

റവ. ഡോ. ജോൺസൺ കാക്കനാട്ട്
മേജർ ആർച്ചുബിഷപ്പ്സ് ഹൗസ്, തിരുവനന്തപുരം



# തിരിച്ചറിവുകളുടെ കാലിത്തൊഴുത്ത്



അഖിലാണ്ഡ കടാഹങ്ങളെ ഭരിച്ചു പാലിക്കുന്ന സ്നേഹപിതാവായ ദൈവം തന്റെ ഏകജാതനെ നല്കിയ ദിവസമാണല്ലൊ ക്രിസ്തുമസ്. സ്വർഗ്ഗവും ഭൂമിയും, ദൈവവും മനുഷ്യനും, സൃഷ്ടാവും സൃഷ്ടിയും, അനന്തതയും പരിമിതിയും സന്ധിച്ച അമൂർത്ത മുഹൂർത്തമായ മനുഷ്യാവതാരം. ദൈവം കരുതി വച്ച തൊട്ടിലാണ് കാലിത്തൊഴുത്ത്. ഈ കാലിത്തൊഴുത്ത് പല തിരിച്ചറിവുകളും നമുക്ക് നല്കുന്നു. പാഴായ നമ്മുടെ പുൽക്കൂടുകളിൽ ഒരു നക്ഷത്രം തെളിയുന്നതാണ് ഓരോ ക്രിസ്തുമസും. ജീവൻ മറിയത്തിന്റെ ഉള്ളിൽ ഒരു സഹസ്ര ദളപത്മം പോലെ ദളംവിരിച്ചു. കന്യക ഗർഭം ധരിക്കുകയെന്ന അസാധ്യകളിലൂടെയാണ് അവളുടെ ജീവിതം കടന്നുപോയത്. ഒരു ദരിദ്ര സ്ത്രീയുടെ പെരുവഴിയിൽ പിറന്ന കുഞ്ഞിനെത്തേടി ആരൊക്കെ വന്നതെന്നു കാണുക. സംഗീതവുമായി ദേവദൂതർ, നൃത്തചുവടുകളുമായി ഇടയന്മാർ, സമ്മാനവുമായി കിഴക്കുനിന്ന് ജ്ഞാനികളും തിരിച്ചറിവുകളുടെ കാലിത്തൊഴുത്തിലേക്ക്.......ഓരോ പിറവിയും ഭൂമിയുടെ മറ്റൊരു ക്രിസ്തുമസ്.

സർവ്വലോകത്തിനും വേണ്ടിയുള്ള ഈ മഹാസന്തോഷത്തിന്റെ സന്ദേശം ശ്രവിക്കുവാനും നല്ലിടയനായ ക്രിസ്തുവിനെ നേരിൽകണ്ട് ആദ്യമായി വണങ്ങാനും ഭാഗ്യം ലഭിച്ചത് എളിയവരായ ആട്ടിടയന്മാർക്കായിരുന്നു. ദൈവീക പദ്ധതിയും തിരഞ്ഞെടുപ്പും ലൗകിക മാനദണ്ഡമനുസരിച്ചായിരുന്നെങ്കിൽ യഹൂദ നിയമങ്ങൾ വള്ളിപുള്ളി മാറ്റമില്ലാതെ പാലിച്ചു പോന്ന യഹൂദ പ്രമാണികൾക്കാണ് ഈ ഭാഗ്യം ലഭിക്കേണ്ടത്. എന്നാൽ ദൈവം തിരഞ്ഞെടുത്തത് ലോകത്തിനു മുമ്പിൽ വിനീതരും നിസ്സാരരുമായ ആട്ടിടയരെയാണ് ദൈവീക പദ്ധതിയിലെ ഈ വൈരുദ്ധ്യത്തിനു കാരണം വി. പൗലോസ് വ്യക്തമാക്കുന്നുണ്ട്. വിജ്ഞാനികളെ ലജ്ജിപ്പിക്കാൻ ലോക ദൃഷ്ടിയിൽ ഭോഷന്മാരായവരെ ദൈവം തിരഞ്ഞെടുത്തു. ശക്തമായവയെ ലജ്ജിപ്പിക്കുവാൻ ലോക ദൃഷ്ടിയിൽ അശക്തമായവയെയും, നിലവിലുള്ളവയെ നശിപ്പിക്കുവാൻ ലോകദൃഷ്ട്യാ നിസ്സാരങ്ങളായവയെയും അവഗണിക്കപ്പെട്ടവരെയും ഇല്ലായ്മയെതയെും ദൈവം തിരഞ്ഞെടുത്തു. (1 കൊറി.1:27-28). അതിവേഗത്തിൽ ബേത്ലഹേമിലേക്ക് പോകാനും ദിവ്യശിശുവിനെ

മാതാപിതാക്കളോടൊപ്പം കണ്ട് വണങ്ങാനും, ദൈവത്തെ മഹത്വപ്പെടുത്താനും ഉള്ള തിരിച്ചറിവ് അവർക്ക് ലഭിച്ചത് കാലിത്തൊഴുത്തിൽ നിന്നാണ് രക്ഷകൻ പിറിരിക്കുന്നു എന്ന തിരിച്ചറിവ്....... ക്രിസ്തുരക്ഷകനാണെന്ന തിരിച്ചറിവ്....... സർവ്വജനത്തിനും വേണ്ടിയുള്ള സന്തോഷത്തിന്റെ സദ്വാർത്തയുടെ തിരിച്ചറിവ്.........

മനോവ്യാപാരങ്ങളിലൂടെയും മാനസിക സംഘർഷങ്ങളിലൂടെയും കടന്നുപോകുന്ന വി. യൗസേപ്പിന്റെ സമീപനങ്ങളും തീരുമാനങ്ങളും ഒരു തിരിച്ചറിവിലേക്ക് കാലിത്തൊഴുത്ത് നയിക്കുന്നു. യൗസേപ്പിന്റെ ദർശനം ദൈവബന്ധത്തിന്റെ അടയാളമാണ്. ദൈവഹിതം നിറവേറ്റാൻ സ്വന്തം ഹിതം മാറ്റിവയ്ക്കുന്നവരിലൂടെയാണ് ഭൂമിയിൽ എന്നും രക്ഷാകരമായ പ്രവർത്തനങ്ങൾ സംഭവിച്ചിട്ടുള്ളത്. 'വളർത്തു പിതാവ്' എന്ന വിശേഷണം ജോസഫിനു മാത്രമുള്ളതല്ല. എല്ലാ പിതാക്കന്മാർക്കും ബാധകമാണ്. കാരണം ഒരു ശിശുവിന്റെ യഥാർത്ഥ പിതാവ് ദൈവമാണ്. നീതിയുടെ ഉറപ്പുള്ളതും സത്യത്തിന്റെ ശോഭയുള്ളതും കാരുണ്യം കൊണ്ട് പാകപ്പെടുത്തിയതുമായ ഒരു ഹൃദയമായിരുന്നു വി. യൗസേപ്പിന്റേത്. മറിയത്തെ ഭാര്യയായി സ്വീകരിക്കാനുള്ള തിരിച്ചറിവ്.....അവളെ അപമാനിതയാക്കരുത് എന്നുള്ള തിരിച്ചറിവ്......ഇത് ദൈവഹിതമാണെുള്ള തിരിച്ചറിവ്....... ക്രിസ്തു ഇമ്മാനുവേൽ ആണെന്ന തിരിച്ചറിവ്.. തിരിച്ചറിവുകളുടെ കാലിത്തൊഴുത്ത്. നിറവയറുള്ളതന്റെ ഭാര്യയുമായി ഒരു കൂലിപ്പണിക്കാരൻ കനേഷുമാരിയിൽ പങ്കെടുക്കാൻ പോയത് ദൈവഹിതമാണെന്ന തിരിച്ചറിവിൽ.........

കിഴക്കുനിന്നുള്ള ജ്ഞാനികൾ മുന്തിയ കാഴ്ചവസ്തുക്കൾ ക്രിസ്തുവിന് സമർപ്പിക്കുന്നു. കിഴക്കുദിച്ച ദൈവത്തിന്റെ നക്ഷത്രം കണ്ട ജ്ഞാനികൾ കാലത്തിന്റെ സൂചന വായിച്ചവരാണ്. ദൈവം തരുന്ന സൂചനകളനുസരിച്ച് ജീവിതയാത്രകൾ ക്രമപ്പെടുത്തുന്നവരെയാണ് നാം ജ്ഞാനികൾ എന്നു വിളിക്കുത്. അത്തരക്കാർക്കുമുമ്പിൽ ദൈവത്തിന്റെ നക്ഷത്രങ്ങൾ തെളിയും. പിന്നീടവർ സ്വയം നക്ഷത്രങ്ങളാകും. തിരിച്ചറിവുകൾ അവരുടെ ജീവിതത്തിലുണ്ടാകും. കൊട്ടാരങ്ങളുടെ കമനീയതകളിലല്ല ദൈവത്തിന്റെ വാസം എന്ന തിരിച്ചറിവ്........ പുൽത്തൊട്ടിയിൽ കിടക്കുന്നവൻ രാജാവാണെന്ന തിരിച്ചറിവ്......പൊന്നും മീറയും കുന്തിരിക്കവും അവനുള്ളതാണെന്ന തിരിച്ചറിവ്......... തിരിച്ചറിവുകളുടെ കാലിത്തൊഴുത്ത്.

സകലജനത്തിനുമുള്ള സദ്വാർത്ത കേട്ട് എല്ലാവരും സന്തോഷിച്ചപ്പോൾ ഹേറോദേസ് മാത്രം അസ്വസ്ഥനായി. ദൈവം കടന്നുവരുമ്പോൾ പ്രതിരോധം തീർക്കുന്നവരുടെ ഹൃദയം കഠിനമാകും എന്നുള്ള തിരിച്ചറിവ്.......മോശയിലൂടെ കേട്ട ദൈവസ്വരത്തിനെതിരെ ഹൃദയം കഠിനമാക്കിയ ഫറവോ ചെങ്കടലിന്റെ അഗാധങ്ങളിലായി എന്ന തിരിച്ചറിവ്......... ലോത്തിന്റെ തെരഞ്ഞെടുപ്പിന് ഗന്ധക മഴയിലൂടെ മറുപടി നല്കിയ തിരിച്ചറിവ്.....സിംഹാസനം നഷ്ടപ്പെടുമെന്നുള്ള തിരിച്ചറിവ്... തിരിച്ചറിവുകളുടെകാലിത്തൊഴുത്ത്.

ക്രിസ്തുസംഭവം അനേകം പേർക്ക് തിരിച്ചറിവിന്റെ കാലിത്തൊഴുത്തായി മാറുന്നു. കിണറ്റിന്റെ കരയിൽ വെള്ളത്തിനായി വന്ന സമറിയാക്കാരി ക്രിസ്തുവിൽ ജീവന്റെ ജലം ഉണ്ടെന്നുള്ള തിരിച്ചറിവ്.. ക്രിസ്തു പ്രവാചകനാണെന്നുള്ള തിരിച്ചറിവ്.. ഇവൻ മിശിഹാ ആണെന്നുള്ള തിരിച്ചറിവ്.... വഴിയരികിൽ ഇരുന്ന് ഭിക്ഷയാചിച്ചിരുന്ന ബർതിമേയൂസ് എന്ന അന്ധയാചകൻ യേശു ലോകത്തിന്റെ വെളിച്ചമാണെന്ന് തിരിച്ചറിഞ്ഞത്.. മരത്തിന്റെ മുകളിലിരുന്ന സക്കേവൂസ് താഴെ നില്ക്കുന്നവൻ ക്രിസ്തുവാണെന്ന് തിരിച്ചറിഞ്ഞത്....വഞ്ചിച്ചെടുത്തത് നാലിരട്ടിയായി തിരിച്ചു നല്കണം എന്ന് തിരിച്ചറിഞ്ഞത്.. നീ പീഡിപ്പിക്കുന്ന യേശുവാണ് ഞാൻ എന്ന് സാവൂൾ തിരിച്ചറിഞ്ഞ് പൗലോസായത്. നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാണെന്ന് പത്രോസ്തിരിച്ചറിഞ്ഞത്.. എന്റെ കർത്താവും എന്റെ ദൈവവുമേ എന്ന് തോമാശ്ലീഹാ തിരിച്ചറിഞ്ഞത്...... ഇവൻ സത്യമായും നീതിമാനായിരുന്നു എന്ന് ശതാധിപൻ തിരിച്ചറിഞ്ഞത്.. ക്രിസ്തു പുനരുത്ഥാനവും ജീവനുമാണെന്ന് മറിയം തിരിച്ചറിഞ്ഞത്.. ക്രിസ്തുവിന്റെ ശരീരം അപഹരിക്കപ്പെട്ടുവെന്നുള്ള മഗ്ദലേന മറിയത്തിന്റെവ്യാകുലതയിൽ പിന്നിൽ നില്ക്കുന്നവൻ ക്രിസ്തുവാണെന്നുള്ള തിരിച്ചറിയൽ.. ശൂന്യമായ കല്ലറ ഉത്ഥാനത്തിന്റെ തെളിവാണെന്നുള്ള ശിഷ്യന്മാരുടെ തിരിച്ചറിവ്.. അവൻ വചനം സംസാരിച്ചപ്പോൾ ഹൃദയം ജ്വലിച്ചതും അപ്പംമുറിച്ചപ്പോൾ കണ്ണുകൾ തുറന്നതും മനസ്സിലാക്കിയ എമ്മാവൂസിലെ ശിഷ്യന്മാരുടെ തിരിച്ചറിവ്.. ഇങ്ങനെ അനേകം തിരിച്ചറിവുകൾ നമുക്ക് നല്കുന്നതാണ് ക്രിസ്തുമസ്.

പ്രകൃതിയുടെ കണ്ണീർ ദൈവസ്വരമാണെന്നുള്ള തിരിച്ചറിവ്.. കാലിത്തൊഴുത്ത് എളിമയുടെയും വിനയത്തിന്റെയും ജീവിതമാണെന്ന തിരിച്ചറിവ്, പാവപ്പെട്ടവർ പുറത്ത് നിർത്തപ്പെടേണ്ടവർ അല്ലെന്നുള്ള തിരിച്ചറിവ്. പുൽക്കൂടാണ് പറുദീസ എന്ന തിരിച്ചറിവ്, അസ്തിത്വം സഹാസ്തിത്വമാണെന്ന തിരിച്ചറിവ്, നിന്റെ ദേഹം മുറിയുമ്പോൾ എന്റെ ഹൃദയമാണ്മുറിയുന്നത് എന്ന തിരിച്ചറിവ്, അപരൻ അന്യനാകാതിരിക്കാനുള്ള തിരിച്ചറിവ്, നല്ല സമറായനാകാനുള്ള തിരിച്ചറിവ്, മുഖംമൂടിയും വേഷം കെട്ടും മാറ്റാനുള്ള തിരിച്ചറിവ്, പിഴുതെറിയൽ സംസ്കാരത്തെ തിരിച്ചറിയാൻ, ഭൂമിയിൽ സന്മനസ്സുള്ളവർക്കു സമാധാനമെന്ന തിരിച്ചറിവ്, നമുക്കും നീങ്ങാം തിരിച്ചറിവുകളുടെ കാലിത്തൊഴുത്തിലേക്ക്.....

കാലിത്തൊഴുത്തിൽ പിറന്നവനെ കരുണ നിറഞ്ഞവനെ!

**റവ. ഫാ. വർഗീസ് കിഴക്കേകര**
ഡയറക്ടർ, എം.സി.വൈ. എം. തിരുവനന്തപുരം മേജർ അതിരൂപത



# പുൽക്കൂട്



രണ്ടായിരം വർഷങ്ങൾക്കു മുൻപേയുള്ള ഒരടയാളവും ഓർമ്മപ്പെടുത്തലുമാണ്. ലോകരക്ഷകൻ യേശുക്രിസ്തു തന്റെ മനുഷ്യാവതാരത്തിനു തിരഞ്ഞെടുത്ത സ്ഥലം, ദൈവീക പദ്ധതിയും ലോകത്തിനു മാതൃകയുമായി മാറി പുൽക്കൂട്. ദൈവം താണിറങ്ങി വന്നു മനുഷ്യനായി എളിമയും ലാളിത്യവും മാതൃകയായി കാണിച്ചുതന്നു. ദൈവമായിരുന്നവൻ എല്ലാം വിട്ട് ഭൂമിയിൽ വന്നു നമ്മിലൊരുവനായി, പാപം ഒഴികെ മറ്റെല്ലാത്തിലും അവൻ നമ്മുക്ക് സദൃശ്യനായി എന്ന് തിരുവചനം സാക്ഷിക്കുന്നു. എന്തിനു വേണ്ടിയാണ് ഈശോ അപ്രകാരം ചെയ്തത് മനുഷ്യനെ രക്ഷിക്കുക എന്നത് യേശുവിന്റെ മനുഷ്യാവതാരത്തിന്റെ ലക്ഷ്യമായിരുന്നു. ദൈവപിതാവിന് തന്റെ പുത്രനിലൂടെ സാധ്യമാകേണ്ട രക്ഷയാണ് മനുഷ്യാവതാരത്തിൽ സംഭവിച്ചത്. തന്റെ ഏകജാതനെ നല്കാൻ തക്കവിധം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു.

ക്രിസ്തുവിന്റെ മനുഷ്യാവതാരം ചരിത്രത്തെ രണ്ടായി വിഭജിച്ചു. ക്രിസ്തുവിനു മുൻപും പിൻപും എന്ന്. യേശുക്രിസ്തുവിനു ശേഷം ലോകം വിപ്ലവകരമായ മാറ്റങ്ങൾക്ക് സാക്ഷ്യം വഹിച്ചു. ലോകത്തിൽ ശാസ്ത്ര, സാങ്കേതിക, മാറ്റങ്ങൾ മനുഷ്യന്റെ ചിന്തയിലും ജീവിത രീതിയിലും സ്വഭാവത്തിലുമൊക്കെ ഗണ്യമായ മാറ്റങ്ങൾ ഉണ്ടായി. 2000 വർഷങ്ങൾ ലോകം പിന്നിടുമ്പോൾ ഗണ്യമായ പുരോഗതി ലോകത്തിൽവന്നു. എല്ലാ മേഖലയിലും മനുഷ്യൻ വളർന്നു. അതോടൊപ്പം അവന്റെ ദുരിതങ്ങളും.

എന്നാൽ പുൽക്കൂടുകൾ ലോക ചരിത്രത്തിന്റെ ഭാഗമാണ്. 1223-ൽ അസീസിയിലെ വിശുദ്ധ ഫ്രാൻസിസ് ആണ് ആദ്യമായി മനുഷ്യാവതാരത്തിന്റെ പ്രതിരൂപം നിർമ്മിച്ചത്. ദൈവം മനുഷ്യനായി പിറന്നതിന്റെ ഓർമ്മ എല്ലാവരിലും ഉണർത്തുവാൻ ക്രിസ്തുമസ്സ് കാലമാകുമ്പോഴേ കടകമ്പോളങ്ങൾ നക്ഷത്രങ്ങളും ക്രിസ്മസ്സ് ട്രീകളും സമ്മാനപ്പൊതികളുമായി സാന്താക്ലോസും ഓക്കെ പ്രത്യക്ഷപ്പെടും. ഇതെല്ലാം കഴിഞ്ഞ കാലങ്ങളിൽ ക്രിസ്തുവിന്റെ മനുഷ്യാവതാര സന്ദേശം മനുഷ്യഹൃദയങ്ങളിൽ തെളിമയായി മാറാൻ തുടങ്ങി.

ലോകത്തിൽ സമ്പന്നരെക്കാൾ ദരിദ്രരും സമ്പന്ന രാഷ്ട്രങ്ങളെക്കാൾ ദരിദ്ര രാഷ്ട്രങ്ങളുമാണ്. എന്നാൽ ക്രിസ്തു എല്ലാവർക്കും സന്തോഷത്തിന്റെ അനുഭവമാണ്. പുൽക്കൂടുകൾ ക്രിസ്തുവിന്റെ ഭാഗമാണ്. ലോകത്തിൽ ക്രിസ്തുവിന്റെ മനോഭാവം പുൽക്കൂടിൽ പ്രകകടമാണ്. പുൽക്കൂട് ക്രിസ്തുവിന്റെ എളിമയും ലാളിത്യവും വിളിച്ചോതുമ്പോൾ ക്രിസ്ത്യാനി മാത്രമല്ല എല്ലാവരും എളിമയുടെയും പരസ്പര പങ്കുവയ്പിന്റെയും ആനാന്ദാനുഭവത്തിൽ ആണ്.



ആധുനിക ലോകം പുതിയൊരു പുൽക്കൂട് കൂട്ടാൻ തയ്യാറാകേണ്ടതാണ്. ആഡംബരത്തിന്റെ പുൽക്കൂടുകൾ വീട്ടുമുറ്റത്ത് അണിയിച്ചൊരുക്കുന്നതിലും നല്ലത് ലാളിത്യത്തിന്റെ പുൽക്കൂട് കൂട്ടുന്നതിൽ പങ്കുകാരാകാൻ ക്രിസ്തു നമ്മെ നിർബന്ധിക്കുന്നു. അയൽപക്കത്തെ ദരിദ്രന്റെ ജീവിതത്തിൽ പുൽക്കൂടിന്റെ ഭാഗമായി മാറാൻ ക്രിസ്തു സ്നേഹം നിർബന്ധിക്കുന്നു. ആശുപത്രികിടക്കയിലെ തീരാരോഗിയിലേക്ക് ക്രിസ്തുവിന്റെ സ്നേഹം നമ്മെ നിർബന്ധിക്കുന്നു. മഹാപ്രളയത്തിൽ എല്ലാം തകർന്നവർ ജീവിതം തിരിച്ചുപിടിക്കാൻ വെമ്പൽ കൊള്ളുമ്പോൾ പള്ളിമുറ്റങ്ങളിൽ ലക്ഷങ്ങൾ മുടക്കി ക്രിസ്തുമസ്സ് പുൽക്കൂട് ഒരുക്കുന്നതും ലോകത്തെ ഏറ്റവും വലിയ നക്ഷത്രം കെട്ടി ലക്ഷങ്ങൾ ചിലവിട്ട് ഓരോ ചാനലിലും പത്രങ്ങളിലും സാമൂഹ്യമാധ്യമങ്ങളിലും ചിത്രം വരാൻ കൊതിക്കുമ്പോൾ പുൽക്കൂട് കൂട്ടാൻ വെമ്പൽ കൊള്ളുന്ന നാടിന്റെ നാനാഭാഗങ്ങളിൽ കഷ്ടപ്പെടുന്നവരെ ഓർക്കാൻ വീണ്ടും ക്രിസ്തു നമ്മെ നിർബന്ധിക്കുന്നു. അത്തരമൊരു പുൽക്കൂടാകണം നമ്മുടെ ലക്ഷ്യം.

പുൽക്കൂടിൽ ഒരു കുടുംബം ഉണ്ട്. അപ്പനും അമ്മയും ഉണ്ണിയും മാത്രമല്ല ആടും, മാടും പ്രകൃതിയിലെ കുഞ്ഞു ജീവജാലങ്ങളും മരവും പൂവും ചന്ദ്രനും നക്ഷത്രങ്ങളുമൊക്കെയുള്ള പുൽക്കൂട്. എല്ലാവരും പുൽക്കൂട്ടിൽ ഉണ്ണിപിറക്കാൻ ആഗ്രഹിച്ചു. തങ്ങളാൽ ചെയ്യാവുന്നത് ചെയ്തു. ആടുമാടുകൾ തങ്ങളുടെ കിടപ്പുസ്ഥലം അല്പം മാറ്റി, പ്രകൃതി സുന്ദരമായ കാലാവസ്ഥ ഒരുക്കി, ചന്ദ്രനും നക്ഷത്രങ്ങളും പ്രകാശം പരത്തി, ഇളം കാറ്റ് കുഞ്ഞിനു സുഖ ശൈയ്യ ഒരുക്കി. ചെറുജീവികൾ ഉണ്ണിക്കു താരാട്ടുപാടി,

മാലാഖമാർ ഹല്ലേലുയ്യാ പാടി ഉണ്ണിക്കു പിറക്കാൻ കാവലായി, ജോസഫും മേരിയും പ്രാർത്ഥനയോടെ ദൈവകുമാരനെക്കാണാൻ കൊതിച്ചു നിന്നു. അങ്ങനെ ആ പ്രകാശം ഉദിച്ചു.

ഈ പുൽക്കൂട് ഒരു വലിയ സന്ദേശം നമ്മുക്ക് നൽകുന്നു. ലോകത്തിൽ പുൽക്കൂട് കൂട്ടാൻ നാമിറങ്ങുമ്പോൾ എല്ലാവരും തങ്ങളാലാവുന്നത് ചെയ്തെങ്കിൽ മാത്രമെക്രിസ്തു ആഗ്രഹിക്കുന്ന സ്നേഹത്തിന്റെ പുൽക്കൂട് കൂട്ടാൻ കഴിയൂ. നാം ചിന്തിക്കണം, നാം ദരിദ്രനു പുൽക്കൂടു കൂട്ടുമ്പോൾ, സമയം, ചിന്ത, ആരോഗ്യം, സമ്പത്ത്, കഴിവുകൾ എല്ലാം വ്യയം ചെയ്താൽ ഭൂമിയിലെ ദൈവത്തിന്റെ പുൽക്കൂട് യാഥാർത്ഥ്യം ആകും.

പുൽക്കൂട് കൂട്ടാൻ നാം ഇറങ്ങുമ്പോൾ ദൈവം എല്ലാം നമ്മുക്ക് അനുകൂലമാക്കും പ്രകൃതിയും മനുഷ്യരും എല്ലാം അനുകൂലമായി വരും. പക്ഷെ, പുൽക്കൂട് കൂട്ടുന്നവർക്ക് കനിവുള്ള ഒരു ഹൃദയം ആവശ്യമാണ്. വിട്ടുകൊടുക്കാൻ കഴിവുള്ള ഒരു മനസ്സു വേണം. ദാനം ചെയ്യുന്നതിന്റെ തത്വം മനസ്സിലാക്കണം. നാം കൊടുക്കുമ്പോൾ ഉണ്ടാകുന്ന ഒരു കുറവ് നന്നായി അനുഭവിക്കുവാനും കിട്ടുന്നവർക്ക് അത് ലഭിക്കു

മ്പോൾ ആ നിറവ് അനുഭവിക്കുവാനും നമുക്കു കഴിഞ്ഞാൽ ദാനം അർത്ഥപൂർണ്ണമായി. ഈശോ പറഞ്ഞു തന്ന സ്നേഹം അതാണ്. സ്നേഹിതനു വേണ്ടി ജീവൻ ബലികഴിക്കുന്നതിനെക്കാൾ വലിയ സ്നേഹം ഇല്ല. മുറിയുമ്പോഴാണ് ജീവനി ഉണ്ടെന്നു മനസ്സിലാകുന്നത്. പകരുമ്പോഴാണ് അത് സമൃദ്ധമാകുന്നത്. ലോകത്തിൽ മുറിഞ്ഞ് പകുത്തുകൊടുക്കാത്ത ഒരപ്പവും വിശപ്പടക്കിയിട്ടില്ല. വീടുകളിൽ സമൂഹത്തിൽ എല്ലാം ഇതാണ് നടക്കുന്നത്. (യോഹ.10.10) ഞാൻ വന്നിരിക്കുന്നത് അവർക്ക് ജീവനുണ്ടാകുവാനും അത് സമൃദ്ധമായി ഉണ്ടാകുവാനുമാണ്.

കഴിഞ്ഞകാലങ്ങളിൽ സഭ അനേകർക്ക് പുൽക്കൂട് ഒരുക്കിയിട്ടുണ്ട്. ക്രിസ്തുവിന്റെ സ്നേഹം നമ്മെ ഓർമ്മിപ്പിക്കുന്നു എന്ന് പൗലോസ് അപ്പോസ്തോലൻ ഓർമ്മിപ്പിക്കുന്നു. വൃദ്ധമന്ദിരങ്ങൾ, അനാഥാലയങ്ങൾ, അഗതിമന്ദിരങ്ങൾ, ആശുപത്രികൾ, ഭവനരഹിതർക്ക് ഭവനങ്ങൾ, എന്നിങ്ങനെ ഒത്തിരി ഇടങ്ങൾ ദൈവസ്നേഹം നിർബന്ധിച്ചതിന്റെ അടയാളങ്ങൾ. ഇത് സഭയുടെ ശുശ്രൂഷയുടെ മറ്റൊരു മുഖവുമാണ്. അവിടെ ജാതി മത വർഗ്ഗ വ്യത്യാസങ്ങൾ ഒന്നും തന്നെയില്ല. ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യൻ എന്ന ഒരു ചിന്ത മാത്രമെയുള്ളൂ. കത്തോലിക്കാ സഭയുടെ സാമൂഹിക ശുശ്രൂഷാ മേഖല ഇപ്രകാരമാണ് ചിട്ടപ്പെടുത്തിയിട്ടുള്ളത്.



ഓരോ പുൽക്കൂടും ദൈവസ്നേഹത്തിന്റെയും മനുഷ്യബന്ധത്തിന്റെയും അടയാളമായി മാറണം. കാലത്തിനു മായിച്ചുകളയാനാകാത്ത ഹൃദയഭിത്തികളിൽ ആലേഖനം ചെയ്യപ്പെട്ട അടയാളങ്ങൾ. ലോകത്തിൽ ക്രിസ്തുവിനു പുൽക്കൂടുകൂട്ടിയ ഒത്തിരി മനുഷ്യരെ, വിശുദ്ധരെ നമ്മുക്കറിയാം. ഉദാഹരണത്തിനു കൽകട്ടായിലെ മദർ തെരേസാ.. വിശുദ്ധയായി ജീവിച്ചു മരിച്ച് സഭ വിശുദ്ധയായി പ്രഖ്യാപിച്ചു കഴിഞ്ഞിട്ടും മദർ തെരേസാ ചെയ്ത ശുശ്രൂഷ ലോകം മറക്കുന്നില്ല, കാരണം ദൈവ സ്നേഹത്തിലാണ് അത് ചെയ്തത്. മദർ ക്രിസ്തുവിനെ ഒത്തിരി സ്നേഹിച്ചപ്പോൾ ഒത്തിരിപേരെ ക്രിസ്തുവിന്റെ മക്കളായി കാണാൻ കഴിഞ്ഞു. ക്രിസ്തുവിനെപ്രതി സഹനം ഏറ്റെടുത്തു. വചനം ഇപ്രകാരം പറയുന്നു. കാണപ്പെടുന്ന സഹോദരനെ സ്നേഹിക്കാത്തവർക്ക് കാണപ്പെടാത്ത ദൈവത്തെ സ്നേഹിക്കാൻ ആകില്ല. നമ്മുടെ വിശ്വാസത്തിന്റെ ഈ തലം ദൈവമനുഷ്യബന്ധത്തിന്റെ അടിസ്ഥാനമാണ്.

മഹാപ്രളയം നാടിനെ കണ്ണീരിൽ കുതിർത്തപ്പോൾ കേരളം പിടിച്ചു നിന്നത് പുൽക്കൂടുകൂട്ടാൻ ഒരുപറ്റം ആളുകൾ ഇറങ്ങിത്തിരിച്ചതുകൊണ്ടാണ്. ചിന്തിക്കാൻ കഴിയുന്നതിലും കൂടുതൽ ആവശ്യവസ്തുക്കളും , സേവനങ്ങളും, സമ്പത്തും ഒക്കെ പരസ്പര സ്നേഹത്തിന്റെ അടയാളമായി രൂപാന്തരപ്പെട്ടു. എല്ലാവരും ദൈവത്തിന്റെ മക്കളെന്ന് ഒരിക്കൽക്കൂടി ഓർമ്മിക്കപ്പെടാൻ കഴിഞ്ഞു.

മഹാപ്രളയത്തിന്റെ ദുരന്തത്തിൽ നിന്നും കരകയറാനാകാത്ത ഒരുപറ്റം ആളുകൾ നാടിന്റെ നാനാഭാഗത്തും പ്രത്യേകിച്ച് കുട്ടനാടിന്റെ ഉൾപ്രദേശങ്ങളിൽ ഉണ്ട്. അക്ഷാരാർത്ഥത്തിൽ ഉണ്ടായിരുന്ന വീടും, ജീവിത സാഹചര്യങ്ങളെല്ലാം നഷ്ടപ്പെട്ടവർ തിരിച്ചു വരവിനുവേണ്ടി നന്നേ കഷ്ടപ്പെടുന്നവർ അതിജീവനത്തിന് ഇത്തിരി പ്രതീക്ഷമാത്രം കൈമുതലായവർ. പുൽക്കൂട് കൂട്ടാൻ നമ്മുക്കും ഒരു നിർബന്ധം ഉണ്ടാവണം. ക്രിസ്തുവിന്റെ സ്നേഹം നിർബന്ധിക്കണം.

ജീവനം എന്നപേരിൽ 150 കുടുംബങ്ങളെ ഒരു വർഷം 2500/- രൂപാ വീതം നൽകി സംരക്ഷിക്കുന്ന ഒരു പദ്ധതിയിൽ മലങ്കര കത്തോലിക്കാ യുവജനങ്ങൾ പങ്കുചേരുമ്പോൾ കാലിത്തൊഴുത്തിൽ ആടുമാടുകൾ ഉണ്ണിപിറക്കാൻ സ്ഥലം കൊടുത്തപോലെ ഒരു അല്പം സഹനം എടുക്കാൻ നമ്മുടെ യുവജനങ്ങൾ തയ്യാറായപ്പോൾ വലിയ അത്ഭുതം പോലെ 150 കുടുംബങ്ങൾക്ക് പുൽക്കൂട് കൂട്ടാൻ കഴിയുന്ന നവകേരളത്തിനായി നാം ഒരുമിക്കുമ്പോൾ മറക്കാനകാത്ത ഒരു അനുഭവമായി ഇത് നമ്മെ നിർബന്ധിക്കട്ടെ.

ഈ ക്രിസ്തുമസ്സ് അർത്ഥവത്തായി നമ്മുക്ക് ആഘോഷിക്കാം, വലിയ നക്ഷത്രങ്ങൾ തെരുവീഥികളിലും, ദൈവാലയങ്ങളുടെ മുൻപിലും സ്ഥാപിച്ചാലും, പുൽക്കൂടുകൾ ലക്ഷങ്ങൾ മുടക്കി നിർമ്മിച്ചാലും ഉണ്ണി അതിൽ വന്നു പിറക്കണം എന്നില്ല. എന്നാൽ ശ്രദ്ധിക്കപ്പെടാത്ത അശരണരായ ഒരാൾക്കെങ്കിലും ജീവിതഗന്ധിയായ ഒരു സഹായം നല്കിയാൽ അവരോടൊത്ത് ഈ ക്രിസ്തുമസ്സ് ആഘോഷിച്ചാൽ ഉണ്ണിപിറക്കും ക്രിസ്തുമസ്സിന്റെ ദൂത് ദൈവം മനുഷ്യനായി, മനുഷ്യനെ സ്വർഗ്ഗത്തോളം ഉയർത്താൻ എന്ന് പറയാതെ ചെയ്യാനാവും. നമ്മുക്ക് അണിചേരാം കുരിശിന്റെ പിന്നിൽ.. ക്രൂശിതൻ മുൻപിൽ ഉണ്ട് എന്ന് ഉറപ്പായി വിശ്വസിച്ച് മുന്നേറാം. പുൽക്കൂട് കൂട്ടാൻ ദൈവം കരുത്തും ശക്തിയും നൽകട്ടെ. എല്ലാവർക്കും ക്രിസ്തുമസ്സ് ആശംസകൾ .. പ്രാർത്ഥനകൾ

ബോബി ഏബ്രഹാം






# സമൂഹ മാധ്യമം അടുപ്പിക്കാനോ അടിപ്പിക്കാനോ

ലോകമെങ്ങും സാമൂഹിക മാധ്യമങ്ങളെ ഉപയോഗപ്പെടുത്തിയത് മനുഷ്യരെ തമ്മിൽ അടുപ്പിക്കാനായിരുന്നെങ്കിൽ ഇന്ത്യയിൽ പ്രത്യേകിച്ച് കേരളത്തിൽ അതുപയോഗപ്പെടുത്തുന്നത് മനുഷ്യരെ തമ്മിൽ അടിപ്പിക്കാനാണ് എന്നു പറയേണ്ടിവരുന്നത് വേദനയോടെയാണ്. സാമൂഹിക മാധ്യമങ്ങളുടെ സ്വാധീനം ഇന്ന് അവഗണിക്കാനാവാത്ത ഒരു വസ്തുതയാണ്. ആദ്യമൊക്കെ നമ്മുടെ ജീവിതത്തിലെ സന്തോഷങ്ങൾ പങ്കുവയ്ക്കാനൊരിടം ആയിരുന്നു അത്. പ്രത്യേകിച്ച് ഓർക്കുട്ട് പോലെയുള്ള സാമൂഹിക മാധ്യമങ്ങൾ. എന്നാൽ ഫെയ്സ് ബുക്കിന്റെ വരവോടെ ചിത്രം മാറി നമ്മുടെ ആശയങ്ങൾ പ്രകടിപ്പിക്കാനുള്ള വേദി കൂടിയായി അത്. മുമ്പൊക്കെ വലിയ പ്രസിദ്ധീകരണങ്ങളിൽ എഴുതാൻ ഇടംകിട്ടാതെ പോയവരും അവരുടെ ആശയങ്ങൾ ആവിഷ്കരിക്കാനും സംവധിക്കാനും ഫെയ്സ്ബുക്ക് ഇടം ഉണ്ടാക്കിക്കൊടുത്തു. തീർച്ചയായും അത് വിപ്ലവാത്മകമായ മാറ്റം തന്നെയായിരുന്നു. ഇതിനൊപ്പം തന്നെ വാട്സാപ്പ് എന്ന ആശയവിനിമയ ആപ്പും മലയാളിയെ കീഴടക്കി. സ്മാർട്ട് ഫോണിന്റെ വരഫോൺ നോവു കൂടിയായതോടെ ഏതു സമയത്തും ഫേസ്ബുക്കും വാട്സാപ്പും വിരൽ തുമ്പിലായി. തലകുനിച്ചിരുന്നു ഫോൺ നോക്കി സമയം കളയുമെന്നതായിരുന്നു പ്രധാന ദോഷം.

എന്നാൽ ഏതിന്റെയും മറുവശം കണ്ടെത്താൻ അസാധ്യവിരുതുള്ള മലയാളി വളരെ പെട്ടെന്നാണ് സമൂഹ മാധ്യമങ്ങൾ എങ്ങനെ ദുരുപയോഗം ചെയ്യാമെന്നും കണ്ടെത്തിയത്. തങ്ങളുടെ ഉത്പന്നങ്ങളുടെ പ്രമോഷനും മറ്റുമായി ഫെയ്സ്ബുക്കിന്റെ സാധ്യതകൾ ഉപയോഗപ്പെടുത്തിയ മലയാളി പിന്നീടു കണ്ണുവച്ചത് മത, വർഗീയ, രാഷ്ട്രീയ പ്രചാരണത്തിലായിരുന്നു. പ്രചാരണം മാത്രമല്ല, വ്യക്തമായ വർഗീയ ചേരിതിരിവിനും അവർ സമൂഹമാധ്യമത്തെ ഉപയോഗപ്പെടുത്തി. പ്രത്യേക ഗ്രൂപ്പുകൾ രൂപീകരിച്ച് സമാന മനസ്കരുമായി സംവദിച്ചായിരുന്നു ആദ്യമൊക്കെ ഇത്തരക്കാരുടെ തുടക്കം. എന്നാൽ പിന്നീട് സമൂഹ മാധ്യമങ്ങളിൽ പബ്ലിക് ആയി വിഷം ചീറ്റുന്ന തരത്തിലേക്ക് അവർ നീങ്ങുന്നതും കണ്ടു. മുമ്പൊന്നുമില്ലാത്ത തരത്തിൽ കേരള സമൂഹത്തെ വർഗീയമായി, മതപരമായി, ജാതീയമായി പലതട്ടുകളിലാക്കുന്നതിൽ സമൂഹ മാധ്യമങ്ങൾ ഇപ്പോൾ ഒരു പരിധിവരെ വിജയിച്ചിട്ടുണ്ട് എന്നതു സത്യമാണ്.

ഇപ്പോൾ എല്ലാ രാഷ്ട്രീയ കക്ഷികൾക്കും മതങ്ങൾക്കും സമുദായ സംഘടനകൾക്കും സൈബർ പോരാളികളുണ്ട്. ഇവരുടെ പ്രവർത്തന രീതി പലതാണ്. ചിലർ ഗ്രൂപ്പുകൾ രൂപീകരിച്ച് അതിലൂടെ ആളുകളെ സ്വന്തം പക്ഷത്ത് ഉറപ്പിച്ചു നിർത്തുമ്പോൾ മറ്റുചിലർ പബ്ലിക് പോസ്റ്റുകളിലൂടെ വിഷം തുപ്പും. മറ്റു ചിലർ എതിർപക്ഷത്തിന്റെ പോസ്റ്റുകളെ കടന്നാക്രമിക്കും. ഭാഷ പലപ്പോഴും സഭ്യമാവില്ല. പലരും വ്യാജ ഐഡന്റിറ്റിയായിരിക്കും ഉപയോഗിക്കുകയും ചെയ്യുക. ഇന്ത്യക്കുള്ളിൽ നിന്ന് ഇത്തരം പോസ്റ്റ് ഇട്ടാലുള്ള നിയമ നടപടി ഭയന്ന് ഇത്തരക്കാർ ഭൂരിപക്ഷവും വിദേശത്തു നിന്നാണ് ഓപ്പറേഷൻ. സമൂഹത്തെ വർഗീയമായി വിഭജിക്കാൻ സംഘപരിവാറുമായി ബന്ധപ്പെട്ടവർ ഏറെക്കാലമായി ശ്രമിക്കുന്നു. എതിർപക്ഷം അതിനെ പ്രതിരോധിക്കാൻ അതിലും വലിയ ആയുധം പുറത്തെടുക്കുന്നതോടെ ലക്ഷ്യം സാധ്യമാകുന്നു. ഇതാണ് ഫെയ്സ്ബുക്കിലെ യുദ്ധരീതി. അതുപോലെ ചില കള്ളങ്ങൾ ആവർത്തിച്ചു പറഞ്ഞ് ഒരു സമൂഹത്തിന്റെ മനസ്സിൽ ആഴത്തിൽ പതിപ്പിക്കാൻ ശ്രമിക്കും. ഇത്തരത്തിൽ പറഞ്ഞ ഒരു കള്ളം ഇന്ന് കേരളത്തിൽ വ്യാപകമായി വിശ്വസിക്കപ്പെട്ടുപോരുന്നു. ക്ഷേത്രവരുമാനം സർക്കാർ ആവശ്യങ്ങൾക്കായി ഉപയോഗപ്പെടുത്തുന്നു എന്നായിരുന്നു ആ പ്രചാരണം. എന്നാൽ വിവരാവകാശ നിയമപ്രകാരം ലഭിച്ച മറുപടിയിലും നിയമസഭയിലെ ചോദ്യത്തിനു ലഭിച്ച മറുപടിയിലും ഈ പ്രചാരണം സത്യമല്ലെന്നു വ്യക്തമാക്കപ്പെട്ടിട്ടും പലരും വിശ്വസിച്ചിട്ടില്ല. അതുകൊണ്ടാണ് ട്രഷറിയിൽ നിന്നു



വിതരണം ചെയ്ത നോട്ടിൽ മഞ്ഞൾ പുരണ്ടിരുന്നെന്നും അതു ക്ഷേത്ര ഭണ്ഡാരത്തിലെ നോട്ട് ആണെന്നും പ്രചാരണം ഉണ്ടായത്. ഒരു ട്രഷറി എങ്ങനെ പ്രവർത്തിക്കുന്നു, ബാങ്ക് എങ്ങനെ പ്രവർത്തിക്കുന്നു എന്നറിയാത്തവരല്ല ഈ പ്രചാരണത്തിനു പിന്നിൽ. പക്ഷേ ഒരു കള്ളം ആവർത്തിച്ചുപറഞ്ഞാൽ അതു സത്യമായിടും എന്ന ഗീബൽസിയൻ സിദ്ധാന്തം ശരിയാണെന്ന് ഉറപ്പാക്കാവുന്ന തരത്തിലാണ് കാര്യങ്ങൾ.

അടുത്തകാലത്ത് ഏറെ പ്രചരിക്കപ്പെട്ട മറ്റൊരു കള്ളം ക്രിസ്ത്യൻ വിദ്യാഭ്യാസ സ്ഥാപനങ്ങളെപ്പറ്റിയായിരുന്നു. ക്രിസ്ത്യൻ സ്ഥാപനങ്ങളിൽ പ്രാർഥനാഗാനമായി ഉപയോഗിക്കുന്നത് ക്രിസ്ത്യൻ ആരാധനാഗീതങ്ങളാണെന്നും അവിടെ മറ്റു സമുദായത്തിൽപെട്ട കുട്ടികളും അതു പാടാൻ നിർബന്ധിതരാകുന്നുവെന്നുമായിരുന്നു പ്രചാരണം. മാത്രമല്ല, മറ്റു സമുദായത്തിൽപെട്ട കുട്ടികളെ നിർബന്ധിച്ച് മതബോധന ക്ലാസുകളിൽ ഉൾപ്പെടുത്തുന്നുവത്രേ. തനിക്ക് ഇത്തരം അനുഭവം ഉണ്ട് എന്ന് പോസ്റ്റ് ഇട്ട ഒരു ഡോക്ടറോട് എവിടെയാണ് അങ്ങനെ ഉണ്ടായത് എന്നു ചോദിച്ചപ്പോൾ ഉരുണ്ടുകളിക്കാൻ തുടങ്ങി. ഒരു ക്രിസ്ത്യൻ സ്ഥാപനത്തിൽ പഠിച്ച അദ്ദേഹത്തിനറിയാം പറയുന്നത് കള്ളമാണെന്ന്. പക്ഷേ മറ്റു ചില അജണ്ടകൾ വച്ച് ഇത്തരം കള്ളങ്ങൾ പ്രചരിപ്പിച്ചുകൊണ്ടിരിക്കും.

എവിടെയോ നിർമിക്കപ്പെടുന്ന പോസ്റ്റുകളും ട്രോളുകളും അതിസമർഥമായി സമൂഹത്തിലേക്കു കയറ്റിവിട്ടു കൊണ്ടിരിക്കും. പലതും സിനിമാ രംഗങ്ങൾ കടമെടുത്ത് നിർമിക്കുന്നവ. അതിലെ നേരേത്, നുണയേത് എന്നു തിരിച്ചറിയാനാവില്ല. ശബരിമലയിൽ ദർശനത്തിനെത്തിയ യുവതിയുടെ ഇരുമുടിക്കെട്ടിൽ സാനിട്ടറി നാപ്കിൻ ആയിരുന്നു എന്നത് ഇങ്ങനെ നിർമിക്കപ്പെട്ട ഒരു നുണയാണ്. ശബരിമലയിലെത്തിയ യുവതികളുടെ പേരിനൊപ്പം ക്രൈസ്തവ നാമങ്ങൾ കൂടി കൂട്ടിച്ചേർത്തു നടത്തിയ പ്രചാരണവും ഓർക്കണം. ഇതൊക്കെ സമൂഹത്തിലേക്ക് അതിവിദഗ്ധമായി കയറ്റിവിടുകയാണ്. സത്യമേത്. കള്ളമേത് എന്ന് തിരിച്ചറിയാനാവാത്ത അവസ്ഥയിലേക്ക് ഇത് ആളുകളെ തള്ളിവിടും. സമൂഹത്തെ രണ്ടായി വിഭജിച്ചുകഴിഞ്ഞിരിക്കും. ഈ അപകടം തിരിച്ചറിയാനാവാതെ പോകുന്നു എന്നതാണ് കഷ്ടം.

എത്ര ഉത്തരവാദിത്തരഹിതമായാണ് സമൂഹ മാധ്യമങ്ങൾ ഒരു വിഷയം കൈകാര്യം ചെയ്യുന്നത് എന്നതിന് ഏറ്റവും വലിയ തെളിവാണ് കുറച്ചുകാലം മുമ്പുണ്ടായ വാട്സാപ്പ് ഹർത്താൽ. ജമ്മുവിലെ കത്വയിൽ പെൺകുട്ടിയെ മാനഭംഗപ്പെടുത്തി കൊലപ്പെടുത്തിയ സംഭവത്തിൽ പ്രതിഷേധിച്ചായിരുന്നു ആ ഹർത്താൽ. എന്നാൽ ഈ ഹർത്താൽ ആഹ്വാനം ചെയ്തത് ആരെന്ന് ആർക്കുമറിയില്ല. എന്നാൽ ആരോ സമൂഹമാധ്യമത്തിൽ പോസ്റ്റ് ചെയ്ത ഹർത്താൽ ആഹ്വാനം വ്യാപകമായി ഷെയർ ചെയ്യപ്പെട്ടു. യുവാക്കൾ ഹർത്താൽ വിജയിപ്പിക്കാൻ രംഗത്തിറങ്ങി. കടകൾക്കു നേരെയും മറ്റും ആക്രമണമുണ്ടായി. പക്ഷേ ആ കേസിൽ പെട്ടവർ കോടതികയറിയിറങ്ങി വലയുകയാണ് ഇപ്പോൾ. എന്തിനുവേണ്ടിയാണ് വാട്സാപ്പ് ഹർത്താൽ നടത്തിയതെന്നു ചോദിച്ചാൽ ആ കേസിൽപെട്ടവർക്കുപോലും ഇപ്പോൾ ഓർമയില്ല എന്നതാണ് മറ്റൊരു തമാശ. ഇത്രയേ ഉള്ളു സമൂഹ മാധ്യമങ്ങളിൽ വരുന്ന കാര്യങ്ങളുടെ വിശ്വാസ്യതയും ആയുസും.

സമൂഹത്തിൽ അശാന്തി പടർത്തുന്നതിനും കലാപം ഉണ്ടാക്കുന്നതിനും വാട്സാപ്പ് വ്യാപകമായി ദുരുപയോഗം

ചെയ്യപ്പെടുന്നു എന്നു പരാതി ഉയർന്നതോടെയാണ് ഒരു സന്ദേശം ഒരുമിച്ച് അഞ്ചുപേർക്കു മാത്രം ഫോർവേഡ് ചെയ്യാൻ കഴിയുന്ന വിധത്തിൽ വാട്സാപ്പ് അധികൃതർ മാറ്റം വരുത്തിയത്. ഇന്ത്യക്കു മാത്രമാണ് ഈ നിബന്ധന എന്നതും ഓർക്കുക. അതായത് സമൂഹമാധ്യമങ്ങൾ ഏറ്റവും ദുരുപയോഗം ചെയ്യുന്നത് ഇന്ത്യയിലാണെന്ന് വ്യക്തമായിരിക്കുന്നു.

നമ്മൾ നിരന്തരം നിരീക്ഷിക്കപ്പെടുന്നു എന്നതാണ് സമൂഹമാധ്യമങ്ങളുടെ മറ്റൊരു ദോഷം. ഇവിടെ നമ്മൾ എഴുതുന്നതെന്ത്, നമ്മുടെ താൽപര്യങ്ങളെന്ത്, നമ്മൾ കാണുന്നത് ഏതു തരം വിഡിയോകളാണ് തുടങ്ങിയ കാര്യങ്ങളൊക്കെ നിരന്തരം എവിടെയൊക്കയോ ഇരുന്ന് നമുക്ക് അറിയാത്ത ആളുകൾ നിരീക്ഷിക്കുന്നുണ്ട്. അത്തരം വിവരങ്ങൾ കച്ചവടം ചെയ്യുന്ന ഏജൻസികളും സജീവമാണ്. തിരഞ്ഞെടുപ്പുകളിലും മറ്റും ഇതുവ്യാപകമായി ദുരപയോഗിക്കപ്പെടുന്നു. യുഎസ് പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ പോലും ഇത്തരത്തിൽ വ്യാജ നിർമിതികൾ ഫെയ്സ്ബുക്കിലൂടെ പ്രചരിക്കപ്പെട്ടു. ട്രംപ് അനുകൂലികളായിരുന്നു അതിന്റെ പിന്നിൽ എന്നു പിന്നീട് വ്യക്തമാവുകയും ചെയ്തു. സമൂഹത്തിൽ നിലനിൽക്കുന്ന ചില അസംതൃപ്തികൾ ട്രംപിന് അനുകൂലമാക്കി മാറ്റുകയെന്ന തന്ത്രമാണ് ഇവിടെ പയറ്റിയത്. ആരും ഒരു സാധ്യതയും കൽപിക്കാതിരുന്ന ഡൊണാൾഡ് ട്രംപ് പെട്ടെന്ന് തരംഗമായി മാറുകയും ഒടുവിൽ അമേരിക്കൻ പ്രസിഡന്റ് ആവുകയും ചെയ്തു.



ഇത്തരത്തിൽ വിവരങ്ങൾ ചോർത്തിക്കൊടുത്തു എന്ന പേരിൽ ഫെയ്സ്ബുക്ക് ഉടമകൾ തന്നെ പ്രതിക്കൂട്ടിലാവുകയും മാപ്പു പറയുകയും ചെയ്ത സംഭവം ഓർക്കുക. ഒരു ബ്രിട്ടീഷ് ഏജൻസിക്കു ഫെയ്സ്ബുക്ക് കൊടുത്ത വിവരങ്ങൾ വച്ചുകൊണ്ട് അവർ ഗവേഷണം നടത്തി ഇന്ത്യയിലടക്കം തിരഞ്ഞെടുപ്പിൽ ഇടപെട്ടു എന്നും ആരോപണം ഉയർന്നിരുന്നു. സമൂഹമാധ്യമത്തിൽ നമ്മൾ ഇടുന്ന ഓരോ പ്രതികരണവും ആരോ നിരീക്ഷിച്ചു കൊണ്ടിരിക്കുന്നു എന്നത് ഇതിൽ നിന്നു വ്യക്തമാണ്. എത്ര ശ്രദ്ധയോടെ സമീപിക്കേണ്ട ഒന്നാണ് സമൂഹമാധ്യമങ്ങൾ എന്ന് ഇതിലൂടെ വ്യക്തമാകുന്നു. ഇപ്പോൾ തന്നെ ഒരു വ്യക്തിയെ ജോലിക്കെടുക്കും മുമ്പ് അവരുടെ സമൂഹമാധ്യമ ഇടപെടലുകൾ പരിശോധിക്കുന്ന സ്ഥിതിയുണ്ട്. ഭാവിയിൽ ഇതു കൂടുതൽ സജീവമാകും. നിങ്ങൾ അറിയാതെ ഫോർവേഡ് ചെയ്ത ഒരു പോസ്റ്റ് പോലും നിങ്ങളുടെ ജോലി സാധ്യതയെയോ ബിസിനസ് അവസരത്തെയോ ഇല്ലാതാക്കിയേക്കാം.

വിവേചന ബുദ്ധിയോടെ ഉപയോഗിച്ചാൽ ഏറെ അനുഗ്രഹപ്രദമായ ഒരിടമാണ് സമൂഹമാധ്യമങ്ങൾ. സമൂഹത്തിന് ഉപയോഗപ്രദമായ കാര്യങ്ങൾ എഴുതാനും ചിത്രങ്ങളും വിഡിയോകളും ഉൾപ്പെടെ പ്രചരിപ്പിക്കാനും ഉള്ള ഒരിടമാണ് സമൂഹമാധ്യമങ്ങൾ. കേരളത്തെ തകർത്തെറിഞ്ഞ മഹാപ്രളയത്തിൽ സമൂഹമാധ്യമങ്ങൾ ഏറെ അനുഗ്രഹപ്രദമായിരുന്നു. രക്ഷാപ്രവർത്തനം ഏകോപിപ്പിക്കാനും സഹായാഭ്യർഥനകൾ വേണ്ടിടത്ത് എത്തിക്കാനും ദുരിതാശ്വാസം എത്തിക്കാനും ഫെയ്സ്ബുക്കും വാട്സാപ്പും സഹായിച്ചു. ലോകമെങ്ങുമുള്ള മലയാളിയെ ഏക മനസോടെ കോർത്തിണക്കിയാണ് അതുസാധിച്ചത്. എന്നാൽ പ്രളയം കഴിഞ്ഞതോടെ ആ അവസ്ഥ മാറുകയും ചെയ്തു.

എന്തിന്റെയും മോശം വശം കണ്ടെത്താനും ഉപയോഗപ്പെടുത്താനും താൽപര്യമുള്ള മലയാളികൾ അതിലാണ് താൽപര്യം കാണിക്കുന്നത്. ഏറ്റവും പുരോഗമനാത്മകമായി ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്തിരുന്ന മലയാളി സമൂഹം ഇന്ന് പല കംപാർട്ടുമെന്റുകളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഉത്തരേന്ത്യയിലും മറ്റും ജാതി, മത ഭിന്നതകൾ ശക്തമായിരുന്നപ്പോഴും കേരളം അതിൽനിന്നു മുക്തമായിരുന്നു. എന്നാൽ ആ സ്ഥിതിവിശേഷം മാറ്റാനും കേരളത്തെ ഭിന്നിപ്പിക്കാനും സമൂഹമാധ്യമങ്ങൾ കാരണമായി എന്നത് ഗൗരവപൂർവം ചിന്തിക്കേണ്ട കാര്യമാണ്. വിവേചന ബുദ്ധിയില്ലാത്ത സമൂഹത്തിനു മുന്നിൽ സമൂഹമാധ്യമവും കുരങ്ങിന്റെ കൈയ്യിലെ പൂമാലപോലെയായി മാറുന്നു.

റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ








# യാക്കോബിന്റെ വഴി
## തീർത്ഥാടനക്കുറിപ്പുകൾ (9)

ജാംപൗളോയുടെ ഭാര്യയുടെ അകാലമരണം വഴിയായി അദ്ദേഹത്തിനു ജീവിതസഖിയെയും, എനിക്കു സഹയാത്രികനെയും നഷ്ടപ്പെട്ടു. അടുത്ത നാലഞ്ചു ദിവസങ്ങളിൽ ഒറ്റയ്ക്കു നടക്കേണ്ടി വരുമല്ലോയെന്ന ചിന്ത എന്നെ അസ്വസ്ഥനാക്കി. നാൽപ്പത്തിനാലു വർഷം ഒരുമിച്ചു നടന്ന ഭാര്യയെ പെട്ടെന്നു നഷ്ടപ്പെട്ട ജാംപൗളോയ്ക്ക് ദൈവത്തിൽ നിന്ന് ആശ്വാസം ലഭിക്കുന്നതിനു വേണ്ടി പ്രാർത്ഥിച്ചു കൊണ്ടായിരുന്നു പിറ്റേദിവസത്തെ എന്റെ തീർത്ഥാടന യാത്ര ഞാൻ ആരംരംഭിച്ചത്. അതിരാവിലെ നടക്കണമെന്ന് ആഗ്രഹിച്ച കുറച്ചു പേരെങ്കിലും എന്നെപ്പോലെ അന്നു അഞ്ചുമണിക്കു തന്നെ ഉണർന്നിരുന്നു. പൈപ്പിൽ വെള്ളമില്ലാതിരുന്നതിനാൽ പ്രാഥമിക കൃത്യങ്ങൾ നിർവ്വഹിക്കാൻ കൈയിലുണ്ടായിരുന്ന കുപ്പിയിലെ വെള്ളം ഉപയോഗിക്കേണ്ടി വന്നു. സാധാരണ ജീവിതത്തിലെ സൗന്ദര്യ- വൃത്തി സങ്കൽപ്പങ്ങൾക്കൊന്നും തീർത്ഥാടകന്റെ ജീവിതത്തിൽ വലിയ പ്രസക്തിയൊന്നുമില്ല.

എന്റെ മൊബൈൽ ഫോണിലുള്ള പോലെ രാവിലെ വിളിച്ചുണർത്തുന്ന ഘടികാര സംവിധാനങ്ങളൊന്നുമില്ലായിരുന്നെങ്കിലും പടിഞ്ഞാറോട്ടു നടക്കുന്ന എന്റെ പിന്നിലായി സൂര്യൻ കൃതസമയത്തു തന്നെ ഉദിച്ചിരുന്നു. അതുവരെ വഴി കാണാനായി ഉപയോഗിച്ചിരുന്ന ഹെഡ്‌ലൈറ്റ് (head light) ഓഫാക്കി ഞാൻ പുറത്തെ സഞ്ചിയിൽ നിക്ഷേപിച്ചു. ഏകദേശം 41 കിലോമീറ്റർ ദൂരത്തിലുള്ള സൊബ്രാഡോ (Sobrado) ഗ്രാമത്തിലുള്ള പ്രാചീന സിസ്റ്റേഴ്സിയൻ സന്യാസ ആശ്രമത്തിലെത്തുകയായിരുന്നു (Cistersian Monastery) അന്നത്തെ എന്റെ ലക്ഷ്യം. യൂറോപ്പിൽ ക്രിസ്തീയ സംസ്ക്കാരത്തിന് അടിസ്ഥാനമിട്ട വി.ബനഡിക്ടിന്റെ സഭാ നിയമങ്ങൾ കാർക്കശ്യത്തോടെ ജീവിക്കുന്ന ഒരു സന്യാസ സമൂഹമാണിത്. ആയിരം വർഷം പഴക്കമുള്ള ഈ ആശ്രമത്തിൽ സാന്റിയാഗോ തീർത്ഥാടകന് ആത്മീയ ചൈതന്യം പ്രദാനം ചെയ്യുന്ന അന്തരീക്ഷമാണുള്ളത്.

ആ ദിവസത്തെ ഏകാന്തത എന്റെ ജീവിതത്തെക്കുറിച്ചും അതിന്റെ ലക്ഷ്യത്തെക്കുറിച്ചും കൂടുതൽ ചിന്തിക്കാനും, ആരോടും സംസാരിക്കാതെ ശാന്തമായി ദൈവത്തോടു മാത്രമായി സംവദിക്കാനും ഞാൻ ആഗ്രഹിച്ചു. അന്നു എന്നെ



തഴുകി തലോടിപ്പോയ ഇളം കാറ്റിനോടു ഞാൻ മിണ്ടിയില്ല. പ്രഭാത സൂര്യന്റെ കിരണങ്ങളേറ്റ് വെട്ടിത്തിളങ്ങിയ ചെടികളിലെ, എന്നെ നോക്കിച്ചിരിച്ച രത്നം കണക്കെയുള്ള വെള്ളത്തുള്ളികളെ നോക്കി ഞാൻ ചിരിച്ചില്ല. തനിയെ നാടൻ പാട്ടും പാടിയൊഴുകുന്ന അരുവികളോടും, തങ്ങളുടെ ഭംഗി ആസ്വദിക്കാനായി പാറിപ്പറന്നു വരുന്ന ചിത്രശലഭങ്ങൾക്കുവേണ്ടി വിടർന്നു വരുന്ന കാട്ടുപൂക്കളോടും ഞാനന്നു പിണക്കത്തിലായിരുന്നു. ആകാശത്തു ഒറ്റയ്ക്കു അലഞ്ഞു നടക്കുന്ന ചെറുമേഘം പോലെ ജീവിതത്തിൽ തനിച്ചായാലും ലക്ഷ്യത്തിലെത്തും വരെ നടക്കാൻ തന്നെ ഞാൻ തീരുമാനിച്ചു. അധികം നാളുകളില്ലെങ്കിലും ഓരോ നിമിഷവും ആസ്വദിച്ചു ജീവിക്കുന്ന, എന്റെ കൈയിൽ വന്നിരുന്ന മനോഹരിയായ ചിത്രശലഭത്തോട് എനിക്ക് അസൂയതോന്നാതിരുന്നില്ല. പണ്ടെങ്ങോ കാണാതെ പഠിച്ച സി. മേരീ ബെനീഞ്ജയുടെ ലോകമേ യാത്ര എന്ന കവിതയിലെ ചില വരികൾ ആ ചിത്രശലഭത്തെ ഞാൻ ചൊല്ലി കേൾപ്പിച്ചു.

> മരിച്ചിടും ജനിച്ച മർത്യരൊക്കെയും വിതർക്കമി–
> ങ്ങൊരുത്തരും പറഞ്ഞിടാത്ത സത്യമാണതെങ്കിലും
> മരിച്ചതിന്റെ പിമ്പു മറ്റൊര ന്തമറ്റ ജീവിതം
> വരിച്ചിടുന്നതാണു മർത്യനുള്ള മേൻമയോർക്കു നീ
> സമർത്ഥനായ സീസറും, പ്രസിദ്ധനായ ഹോമറും
> സമത്വമറ്റ സോളമൻ തുടങ്ങിയുള്ള വിജ്ഞരും
> അമർന്നുപോയി കാലചക്ര വിദ്രമത്തിലെങ്കിലീ
> നമുക്കു പിന്നെയെന്തു ശങ്ക? മാറ്റമൊന്നുമില്ലതിൽ.

മരണത്തെക്കുറിച്ചു അധികം കേൾക്കാൻ താത്പര്യമില്ലാഞ്ഞിട്ടോ, എന്റെ ആലാപനത്തിലെ അഭംഗികൊണ്ടോ അനന്തമായി നീളുന്ന ആ തീർത്ഥാടന പാതയിൽ എന്നെ തനിച്ചാക്കി, എന്റെ പാട്ടിനെക്കുറിച്ചു ഒരക്ഷരം ഉരിയാടാതെ ആ ചിത്രശലഭവും പറന്നുപോയി. ഒരു പക്ഷെ കുറ്റപ്പെടുത്തുന്നതിനേക്കാൾ മിണ്ടാതിരിക്കുന്നതാകും ബുദ്ധി എന്നു അതിനു തോന്നിക്കാണും!

രാവിലത്തെ നടത്തം ഒരു മണിക്കൂർ പിന്നിട്ടപ്പോഴാണ് തീർത്ഥാടന പാത രണ്ടായി തിരിയുന്ന മഞ്ഞ അടയാളങ്ങൾ (arrow mark)കണ്ടത്. അതിലൊന്ന് സൊബ്രാഡോയിലെത്താൻ 8 കിലോമീറ്റർ കുറച്ചു നടന്നാൽ മതിയാകും. നടന്നു തളർന്ന ഏതു തീർത്ഥാടകനെ സംബന്ധിച്ചും ഇത്തരത്തിലുള്ള അടയാളങ്ങൾ വലിയ പ്രലോഭനമാണു നൽകുന്നത്. പുറത്തെ ഭാണ്ഡകെട്ട് താഴെയിറക്കി വച്ചു തീർത്ഥാടന ഗൈഡു പരിശോധിച്ചപ്പോൾ ഇങ്ങനെയൊരു വഴിയെക്കുറിച്ചു ഒന്നും തന്നെ അവിടെ പറയുന്നുണ്ടായിരുന്നില്ല. അല്പ നേരം അവിടെ കാത്തു നിന്നെങ്കിലും മറ്റു തീർത്ഥാടകർ ആരെയും കാണായ്കയാൽ സമയലാഭമുള്ള വഴിയെതന്നെ നടക്കാൻ ഞാൻ തീരുമാനിച്ചു. നന്നായി അടയാളപ്പെടുത്തിയിട്ടുണ്ടായിരുന്നെങ്കിലും അധികം തീർത്ഥാടകർ സഞ്ചരിക്കാത്ത വഴിയാണിതെന്ന് പെട്ടെന്നു തന്നെ എനിക്കു മനസ്സിലായി. സോദോമിലേയ്ക്ക് തിരിഞ്ഞു നോക്കിയ ലോത്തിന്റെ ഭാര്യയെപോലെയാവാൻ താത്പര്യമില്ലാതിരുന്നതിനാൽ യാത്ര മുമ്പോട്ട് തന്നെ തുടരാൻ ഞാൻ ആഗ്രഹിച്ചു.

കുറേ ദൂരം നടന്നു കഴിഞ്ഞപ്പോൾ നടക്കുന്ന പാതയുടെ വലിപ്പം കുറഞ്ഞു വരുന്നത് ഞാൻ ശ്രദ്ധിച്ചു. അങ്ങിങ്ങായി കണ്ട വീടുകളും അവസാനിക്കുന്നതിന്റെ ലക്ഷണമായിരുന്നു അത്. ഏതോ അനാഥ പ്രേതത്തെ കണ്ടതുപോലെ പരസ്പരം സന്ദേശം കൈമാറി ഏന്നെ നോക്കി അവിടെയുള്ള വീടുകളിലെ പട്ടികൾ കുരച്ചു കൊണ്ടേയിരുന്നു. എന്റെ പുറത്തെ വലിയ സഞ്ചി കണ്ടിട്ട് മനുഷ്യാത്മാക്കളെ കൂട്ടിക്കൊണ്ടു പോകാൻ വന്ന യമദേവനാണെന്ന് അതുങ്ങള് തെറ്റിദ്ധരിച്ചിരിക്കാം. ഇനിയുള്ള യാത്ര മരങ്ങൾ ഇടതൂർന്നു വളരുന്ന വെള്ളക്കെട്ടുള്ള സ്ഥലത്തു കൂടെയായിരുന്നു. ഒരു കലമാൻ കൂട്ടം എനിക്കെതിരെ നടന്നു വരുന്നതു കണ്ടു ഞാൻ അവിടെ നിന്നു. പക്ഷേ ഞാൻ ഒരു ഫോട്ടോ എടുക്കാൻ ശ്രമിച്ചപ്പോൾ അതിനു കാത്തു നിൽക്കാതെ ആ കാട്ടിലേയ്ക്ക് അവകൾ ഓടി മറഞ്ഞു. അപ്പോൾ വീശിയടിച്ച കാറ്റിൽ കാട്ടുപൂക്കളുടെയും, യൂക്കാലിയുടെയും മനം മയക്കുന്ന ഗന്ധം ഉണ്ടായിരുന്നു. ചെറുപ്പകാലത്ത് വായിച്ചിട്ടുള്ള പ്രേത കഥകളിലെ പാലപൂമണമോർത്തു ഞാൻ കൂടുതൽ ഭയപ്പെട്ടു. പുറത്തെ തണുത്ത കാറ്റിനും എന്റെ ഉള്ളിലെ ഭയത്തിന്റെ ചൂടിനെ തണുപ്പിക്കാനായില്ല. വായ് തുറന്നു ശ്വാസം പുറത്തേക്കുവിട്ട



പ്പോൾ ഒരു പുകവലിക്കാരന്റെ വായിൽ നിന്നും വരുന്നതു പോലെ ധൂമം പുറത്തേക്കുവന്നു.

തിരുത്താൻ പറ്റാത്ത അബദ്ധ തീരുമാനങ്ങളെടുത്ത് ജീവിത വഴിയിൽ തനിയെ നടക്കുന്ന പഥികനെപോലെ അൽപം നിരാശയോടെയും അതിലേറെ ഭയത്തോടെയും ഞാൻ ഓരോ ചുവടും വച്ച് പതിയെ നടന്നു. പണ്ടെങ്ങോ അതുവഴി നടന്നുപോയ യാത്രക്കാർ ഉപേക്ഷിച്ചുകളഞ്ഞ ഉപയോഗശൂന്യമായ സാധനങ്ങളും ഉണങ്ങിയ മരച്ചില്ലകളും കൂട്ടിയിട്ടിരിക്കുന്നത് ഒരു ചുടലക്കാടിന്റെ പ്രതീതി ഉളവാക്കി. ഒറ്റക്കിരുന്നു പാടുന്ന ചീവീടുകളും, കാറ്റിലുലഞ്ഞാടിയ മരച്ചില്ലകളും, വിദൂരത്തെവിടെയോ ഇരുന്ന് ഓരിയിടുന്ന നായ്ക്കളും, വിജനമായ ആ വഴിയിലൂടെയുള്ള എന്റെ തീർത്ഥാടനത്തെ കൂടുതൽ ദുഷ്ക്കരമാക്കി. മധ്യകാല യുഗത്തിലെ തീർത്ഥാടകരെ പോലെ യാത്രക്കിറങ്ങുന്നതിനു മുൻപേ ഒരു വിൽപ്പത്രം തയ്യാറാക്കി വച്ചിരുന്നെങ്കിൽ മറ്റുള്ളവർക്കു കാര്യങ്ങൾ എളുപ്പമായേനെ എന്നും ഞാൻ ചിന്തിച്ചു. ചെറുപ്പകാലത്തു പേടിപ്പെടുത്തുന്ന കഥകൾ വായിച്ച് ധൈര്യത്തിനായി കുരിശും കൈയിൽ പിടിച്ച് കിടന്നുറങ്ങുന്ന കുട്ടിയെപ്പോലെ, കയ്യിലിരുന്ന ജപമാലയിലും കഴുത്തിലണിഞ്ഞിരുന്ന കുരിശിലും ഞാൻ മുറുകെപ്പിടിച്ചു. യാക്കോബുശ്ലീഹ യാത്രയിൽ തരുന്ന വെല്ലുവിളികളെ തരണം ചെയ്യാൻ വി. റോക്കോ സഹായിക്കുമെന്നു എന്റെ ഫ്രഞ്ചുകാരനായ തീർത്ഥാടക സുഹൃത്ത് പറഞ്ഞത് ഓർത്തു. ഇങ്ങനെയുള്ള പ്രലോഭന ങ്ങളിൽ നിന്നും എന്നെ രക്ഷിക്കാൻ സഹായിക്കണമെന്ന് വി. റോക്കോയുടെ മാധ്യസ്ഥം അപേക്ഷിച്ചു ഞാൻ പ്രാർത്ഥിച്ചു. സൂര്യനു പോലും പ്രവേശനം നിഷേധിക്കപ്പെട്ട ഈ പാതയിലെ നനഞ്ഞപുല്ലിൽക്കൂടിയുള്ള നടത്തം നൃത്തകലയുടെ ബാലപാഠങ്ങൾ അറിയാത്ത എനിക്ക് ആയാസകരമായിരുന്നു. ദൈവത്തെ ഭയക്കുന്നവനു മറ്റൊന്നിനേയും ഭയക്കേണ്ടതില്ലെന്നു പല പ്രാവശ്യം പ്രസംഗിച്ചിട്ടുള്ളതു ഞാൻ ഓർത്തു. ഉപദേശം കൊടുക്കാൻ എന്തെളുപ്പം, എന്റെ കാര്യത്തിൽ മാത്രം അതു പ്രായോഗികമാക്കാൻ ഞാനെന്തേ മറന്നുപോകുന്നു!

അന്നത്തെ ആദ്യത്തെ കൊന്ത നമസ്കാരം പൂർത്തിയാക്കി ജപമാല പോക്കറ്റിലിട്ടപ്പോൾ ഞാൻ ഒരു സ്വരം കേട്ടു : നീ ഇതുവഴി എവിടേക്ക് പോകുന്നു? ആരെയും അടുത്തെങ്ങും കാണാഞ്ഞതിനാൽ ആ ശബ്ദം വന്നുവെന്ന് കരുതിയ ദിശയിലേക്ക് നോക്കിയപ്പോൾ കാറ്റത്തുലയുന്ന ഒരു മരച്ചില്ലയല്ലാതെ മറ്റൊന്നും ഞാൻ കണ്ടില്ല. ഉള്ളിലുണ്ടായ ഭയത്തിന്റെ ലക്ഷണം പുറത്തുകാണിക്കാതെ പതിയെ പോക്കറ്റിൽ കിടന്ന ജപമാലയെടുക്കുവാൻ ഞാൻ ശ്രമിച്ചു. ദയവായി അത് എടുക്കരുത്. ജപമാലയെടുത്തു കഴിഞ്ഞാൽ എനിക്ക് നിന്നോട് സംസാരിക്കുവാൻ സാധിക്കുകയില്ല. ആളില്ലാത്ത ശബ്ദം ഞാൻ വീണ്ടും കേട്ടു.

ധൈര്യം സംഭരിച്ചുകൊണ്ട് ഞാൻ ചോദിച്ചു : നീ ആരാണ്? എന്തിനാണ് നീ ഒളിഞ്ഞുനിന്നു സംസാരിക്കുന്നത്? ഞാൻ നല്ലവനായ പിശാചാണ്.

നല്ലവനായ പിശാചോ? ഇങ്ങനെയൊരു ആനമണ്ടത്തരം ആദ്യമായിട്ടാണ് ഞാൻ കേൾക്കുന്നത്. ധൈര്യം സംഭരിച്ച് ഞാൻ വീണ്ടും ചോദിച്ചു. നിനക്കെന്താണ് ഇപ്പോൾ വേണ്ടത്?

നീ എന്റെ ചോദ്യത്തിന് ഇതുവരെയും ഉത്തരം നല്കിയിട്ടില്ല. പിശാചു പറഞ്ഞു.

എന്ത് ചോദ്യം? ഞാൻ തിരിച്ചു ചോദിച്ചു.

നീ എങ്ങോട്ടാണ് പോകുന്നതെന്ന്? അവൻ പറഞ്ഞു.

ഞാനൊരു സാന്റിയാഗോ തീർത്ഥാടകനാണെന്ന് നിനക്ക് കണ്ടുകൂടെ?

നീ എന്തിനാണ് സാന്റിയാഗോയിലേക്ക് പോകുന്നത്. ലോകത്ത് അതിനെക്കാൾ മനോഹരമായ എത്രയോ സ്ഥലങ്ങളുണ്ട്. പിശാച് വിടാനുള്ള ഭാവത്തിലായിരുന്നില്ല.

ഞാൻ എന്തെല്ലാം ചെയ്യുന്നുവെന്ന് ഒരു പിശാചിനോട് ഉത്തരം പറയാൻ ബാദ്ധ്യസ്ഥനാണോ? എനിക്ക് ദേഷ്യം വരാൻ തുടങ്ങിയിരുന്നു.




അത്ര സന്തോഷം വരാത്ത സ്വരത്തിൽ അവൻ എന്നോട് പറഞ്ഞു: മനുഷ്യൻ ചെയ്യുന്ന എല്ലാ കാര്യങ്ങളും ഞങ്ങൾക്ക് കാണാൻ സാധിക്കും. അവരെ സഹായിക്കുകയെന്നതാണ് ഞങ്ങളുടെ ജോലി.

എനിക്ക് ഒരിക്കലും അങ്ങനെയൊരു സഹായത്തിന്റെ ആവശ്യം വരുമെന്ന് തോന്നുന്നില്ല . ക്ഷോഭത്തോടെ ഞാൻ പറഞ്ഞു.

നീ എന്തുകൊണ്ടാണ് മറ്റ് വഴികളിലൂടെ പോകാതെ ഇതു വഴി വന്നത്. ഇതു ഞങ്ങളുടെ കോളനിയാണ് . പിശാചു തന്റെ അധികാരം സ്ഥാപിച്ചെടുക്കാനുള്ള ശ്രമത്തിലായിരുന്നു.

ഇത് എങ്ങനെയാണ് നിങ്ങളുടെ സ്ഥലമാകുന്നത്? എനിക്കു ശരിക്കും ദേഷ്യം വരാൻ തുടങ്ങിയിരുന്നു.

ദേഷ്യപ്പെടാതെ, ശാന്തതയോടും സമചിത്തതയോടും കാര്യങ്ങൾ കൈകാര്യം ചെയ്യുന്നതെങ്ങനെയെന്ന് ഞങ്ങൾ പിശാചുക്കളെ കണ്ടു പഠിക്കൂ. ഭൂമിയിൽ മദ്യശാലയുടെ മുമ്പിൽ ക്യൂ നിൽക്കുന്ന ക്ഷിപ്രകോപികളായ മനുഷ്യരെ ശാന്തതയോടെ പെരുമാറാൻ പഠിപ്പിക്കുന്ന ഒരു ടീം തന്നെ ഞങ്ങൾക്കുണ്ട്. അവരെക്കൊണ്ട് പിന്നീട് വല്യ പ്രയോജനം ഉള്ളതുകൊണ്ടാണ് അവരെ പരിശീലിപ്പിച്ചെടുക്കാൻ ഞങ്ങൾ മെനക്കെടുന്നത്. എന്റെ വല്യപ്പച്ചൻ വാങ്ങിയ സ്ഥലമാണിത്. ഇതു ഞങ്ങളുടെ വേനൽക്കാല വസതിയാണ്. അവധിക്കാലത്തു മാത്രമെ ഞങ്ങൾ ഇവിടെ വരാറുള്ളൂ. അടുത്ത കാലത്തായി കുറേ മനുഷ്യന്മാർ ഇതുവഴി നടക്കുന്നത് ഞങ്ങളുടെ ശ്രദ്ധയിൽപ്പെട്ടിട്ടുണ്ട്. നിങ്ങൾ ആവശ്യമില്ലാതെ ഇങ്ങനെ പ്രാർത്ഥിച്ചുകൊണ്ടു നടക്കുന്നത് ഞങ്ങളെ വളരെയധികം ദണ്ഡിപ്പിക്കുന്നുണ്ട് . തന്റെ അധീശത്വം സ്ഥാപിച്ചെടുക്കുന്നതിന് പിശാചിന് വാക്കുകൾക്ക് ക്ഷാമമുണ്ടായിരുന്നില്ല.

ലൂസിഫറിന്റെ സന്താന പരമ്പരയിൽ പെട്ട ഉന്നത കുലജാതരായ പിശാചുക്കളുടെ കുടുംബമാണ് ഇവന്റേത്. സ്വർഗ്ഗത്തിലെ ഏറ്റം മനോഹരന്മാരായ മാലാഖമാരായിരുന്നു അവർ. ഒരിക്കൽ ദൈവത്തെ ധിക്കരിച്ചു പിശാചുക്കളായി മാറിയതാണ്. എല്ലാവർഷവും മുടങ്ങാതെ കുടുംബ സമ്മേളനവും ഇവർ നടത്താറുണ്ട്. സ്വർഗ്ഗത്തിലെ ദാസ്യ വേലയേക്കാൾ എനിക്കിഷ്ടം നകരത്തിലെ രാജാവായിരിക്കുന്നതാണ് ഏതോ പേരുകേട്ട സർവ്വകലാശാലയിൽ ജോൺ മിൽട്ടന്റെ നഷ്ടപ്പെട്ട പറുദീസ (Paradise Lost) യൊക്കെ പഠിച്ച വിദ്യാഭ്യാസമുള്ള കുട്ടി പിശാചാണിതെന്ന് അവന്റെ സംസാരത്തിൽ നിന്നും എനിക്കു മനസിലായി.

എന്റെ ജിജ്ഞാസയും കൂടിവന്നു നിന്റെ വീടെവിടെയാണ്?

നരകമാണ് ഞങ്ങളുടെയെല്ലാം വീട്, പക്ഷെ ഭൂമിയിലാണ് ഞങ്ങളുടെയെല്ലാം ജോലി.

എന്തുകൊണ്ട് നിങ്ങൾക്കെല്ലാം നരകത്തിൽ തന്നെ താമസിക്കുകയും ജോലി ചെയ്യുകയും ചെയ്തു കൂടാ? ഞാൻ ചോദിച്ചു.

ആരു പറഞ്ഞു ഞങ്ങൾക്കവിടെ ജോലിയില്ലെന്ന്? പക്ഷെ ഞങ്ങളുടെ ശമ്പളവും, സ്ഥാനക്കയറ്റവും (promotion), ഉദ്യോഗവിയോഗ ആനുകൂല്യങ്ങളു (retirement benefits) മെല്ലാം ഭൂമിയിലെ ജോലിയെ ആശ്രയിച്ചാണിരിക്കുന്നത്.

എനിക്കു ചിരിയടക്കാൻ കഴിഞ്ഞില്ല. ഇതു ആദ്യമായിട്ടാണ് പിശാചുക്കൾക്ക് ഇത്തരത്തിലുള്ള ആനുകൂല്യങ്ങൾ ഉണ്ടെന്ന് അറിയുന്നത്.

അതു നീ ആദ്യമായിട്ടല്ലേ ഒരു നല്ല പിശാചിനോട് സംസാരിക്കുന്നത്? മനുഷ്യന് ഒരുപാട് നല്ല കാര്യങ്ങൾ ചെയ്തു കൊടുക്കണമെന്ന് ഞങ്ങളുടെ ആഗ്രഹമാണ്. അധികനേരം അവന്റെ വാചകമടിയിൽ മയങ്ങിനിൽക്കാൻ എനിക്ക് താല്പര്യമുണ്ടായിരുന്നില്ല. നീ നന്മയെന്നു പറയുന്നത് ഞങ്ങൾ മനുഷ്യരെ സംബന്ധിച്ച് വലിയ തിന്മകളാണ്. ഞാൻ ഇതുപറഞ്ഞു നിർത്തിയും ഇരുത്തംവന്ന ഒരു തത്വജ്ഞനെപോലെ പിശാചു സംസാരിക്കാൻ തുടങ്ങി.

ധീരൻ-അധമൻ (hero-villain), നല്ലത്-മോശം (good-bad), സുന്ദരം-വിരൂപം (handsome-ugly), സത്യം-അസത്യം (truth-false), പ്രകാശം-അന്ധകാരം (light-darkness) ഇങ്ങനെയുള്ള ദ്വന്ദവൈപരീത്വങ്ങൾ (binary oppositions) നിങ്ങൾ മനുഷ്യരുടെ സൃഷ്ടിയാണ്. ഞങ്ങൾ പിശാചുക്കൾക്ക് ഇതിലൊന്നും വലിയ താൽപര്യമില്ല. അങ്ങനെ വിട്ടുകൊടുക്കാൻ ഞാനും തയ്യാറല്ലായിരുന്നു. ഞാനും ഫൂക്കോയും, (Michel Foucault), ഡെറിഡായും (Jacques Derrida) ഒക്കെ വായിക്കുകയും അപനിർമ്മാണരീതിയും (deconstructionism) ഉത്തരാധുനികതയും(post- modernism) പഠിക്കുകയും ചെയ്തിട്ടുണ്ട്. നിന്റെ ഇത്തരത്തിലുള്ള മണ്ടത്തരങ്ങളൊന്നും എന്റെ അടുത്തു ചിലവാകില്ല. ഈ സംഭാഷണം എങ്ങനയെങ്കിലും അവസാനിപ്പിക്കണമെന്നു ഞാൻ ആഗ്രഹിച്ചു. പരീക്ഷണ



ങ്ങളിൽ അധികം പിടിച്ചു നിൽക്കാനുള്ള ശക്തിയില്ലാത്തവനാണ് ഞാനെന്ന തിരിച്ചറിവ് പിശാചുമായുള്ള സംസർഗ്ഗത്തിൽ നിന്ന് അകന്നു നിൽക്കാൻ എന്നെ പ്രേരിപ്പിച്ചു.

അടുത്ത മരത്തിൽ നിന്നും അസഹനീയമായ കലപില ശബ്ദം കേട്ടപ്പോൾ ഭയം കൊണ്ട് എന്റെ പോക്കറ്റിൽ കിടന്ന ജപമാലയെടുക്കാൻ ഞാൻ തുനിഞ്ഞു. അപ്പോൾ പിശാച് ഉറക്കെ അലറിക്കൊണ്ട് പറഞ്ഞു, അതെടുക്കരുത്...അതുവഴി നീയെന്നെ പീഡിപ്പിക്കുകയാണ്. ആ അപശബ്ദങ്ങളുണ്ടാക്കുന്നത് എന്റെ കുഞ്ഞനുജന്മാരും കസിൻസുമാണ്...അവന്മാർ വലിയ രാക്ഷസ ഭീകരന്മാരും വികൃതികളുമാണ്...ഭൂമിയിൽ നല്ല ജോലി കിട്ടാത്തതിന്റെ ദേഷ്യത്തിലാണവർ. നരകത്തിൽ മനുഷ്യരെ പീഡിപ്പിക്കുന്ന അഗ്നികുണ്ഡത്തിലിടുന്ന വിറകിനുള്ളിലെ പുഴുക്കളെ വേർതിരിക്കുകയാണ് അവരുടെ പ്രധാന ജോലി. അതു ഞങ്ങളുടെ ഇടയിൽ ബഹുമാനമില്ലാത്തതും, അധികം കൂലി ലഭിക്കാത്തതുമായ ജോലിയാണ്. അതുകൊണ്ട് ഞാൻ ഇങ്ങനെ മനുഷ്യരോടൊക്കെ സംസാരിക്കുന്നതിന്റെ അസൂയ കൊണ്ട് അവന്മാർ ബഹളം വയ്ക്കുന്നതാണ്.

എന്റെ ഷൂവിന്റെ അടിയിലെ ഞാൻ ചവിട്ടി നിന്ന സ്ഥലത്തെ കല്ലുപൊടിയുന്നതിന്റെ ശബ്ദം എന്നെ ഭയപ്പെടുത്തി. താഴെ വീഴാതിരിക്കാൻ കയ്യിലുണ്ടായിരുന്ന ഊന്നുവടി തറയിൽ ആഴത്തിൽ ഞാൻ കുത്തിപിടിച്ചു. എനിക്ക് ചുറ്റും നിന്ന മരങ്ങളിലെ ഇലകൾ എന്നെ ഭയപ്പെടുത്താനെന്നവണ്ണം ചലിച്ചു കൊണ്ടിരുന്നു. ജപമാല കൈയ്യിലെടുത്തതുകൊണ്ട് വീണ്ടും സംസാരിക്കാനാകാതെ പിശാച് അപ്രത്യക്ഷമായിരുന്നു. ഭയന്നിട്ടാണോ, വിയർത്തിട്ടാണോ, പുറമെ നിന്നുള്ള ചെടികളിലെ വെള്ളത്തുള്ളികൾ പറ്റിയിട്ടാണോ എന്നറിയില്ല- ഞാൻ ധരിച്ചിരുന്ന വസ്ത്രമെല്ലാം നന്നായി നനഞ്ഞിരുന്നു. അത്രയെങ്കിലും ചെയ്യാൻ സാധിച്ചല്ലോയെന്നോർത്ത് പിശാചുക്കൾ എന്നെ നോക്കി ചിരിക്കുന്നതായി എനിക്കു തോന്നി.

ചെറുപ്പകാലത്തു വേദപാഠക്ലാസ്സുകളിൽ കാണാതെ പഠിച്ചു ചെല്ലിയിരുന്ന 23-ാം സങ്കീർത്തനം ഞാൻ ആവർത്തിച്ചു ചൊല്ലിക്കൊണ്ടിരുന്നു മരണത്തിന്റെ നിഴൽ വീണ താഴ്‌വരയിലൂടെയാണു ഞാൻ നടക്കുന്നതെങ്കിലും അവിടുന്നു കൂടെയുള്ളതിനാൽ ഞാൻ ഭയപ്പെടുകയില്ല. (സങ്കീ. 23:4) ഭയന്നുപോയ, പരീക്ഷിക്കപ്പെട്ട നിമിഷങ്ങളിൽ ദൈവവചനം എന്നെ ശക്തിപ്പെടുത്തി. ബാവാ തിരുമേനിയിൽ നിന്നും പണ്ടെങ്ങോ ഒരു ശുപാർശക്കത്തു വാങ്ങിക്കൊടുത്തതിനു ഒരു സിസ്റ്റർ കൈക്കൂലിയായി തന്ന മിഖായേൽ മാലാഖയോടുള്ള ലാമിനേറ്റുചെയ്ത കാർഡിലുള്ള പ്രാർത്ഥന ഞാൻപോക്കറ്റിൽ നിന്നും എടുത്ത് ഉറക്കെചൊല്ലി. അതിന് ഇത്ര വലിയ പ്രയോജനം ഉണ്ടാവുമെന്നു അന്നു ഞാൻ കരുതിയിരുന്നില്ല.

മുഖ്യദൂതനായ വി.മിഖായേലെ, പോരാട്ട സമയത്ത് അങ്ങ്



ഞങ്ങളുടെ തുണയും സഹായവുമായിരിക്കണമെ. പിശാചിന്റെ ദുഷ്ടതയിലും കെണിയിലും നിന്ന് ഞങ്ങളെ കാത്തു രക്ഷിക്കേണമേ. ദൈവം അവനെ ശാസിക്കട്ടെയെന്ന് ഞങ്ങൾ എളിമയോടെ പ്രാർത്ഥിക്കുന്നു. ആത്മാക്കളെ നശിപ്പിക്കുവാൻ ലോകമെങ്ങും ചുറ്റി നടക്കുന്ന സാത്താനേയും മറ്റെല്ലാ ദുഷ്ട പിശാചുക്കളെയും അല്ലയോ സ്വർഗ്ഗീയ സൈന്യാധിപാ, അങ്ങ് ദൈവത്തിന്റെ ശക്തിയാൽ നരകാഗ്നിയിലേക്ക് തള്ളിത്താഴ്ത്തണമെ. ആമേൻ.

തീർത്ഥാടനത്തിന്റെ അവസാന നാളുകളിൽ ഉണ്ടായ പൈശാചിക പരീക്ഷണത്തിന്റെ അർത്ഥം മനസ്സിലാക്കാനുള്ള പരിശ്രമത്തിലായിരുന്നു ഞാൻ. എല്ലാ തീർത്ഥാടനവും ദൈവാനുഭവത്തിലേക്കുള്ള ക്ഷണമാണെങ്കിലും അതിൽ പൈശാചിക പ്രലോഭനങ്ങളും പതിയിരിക്കുന്നുണ്ട്. നരകത്തിന്റെ സ്വപ്നങ്ങൾ ഭൂമിയിൽ വിൽക്കാൻ അലഞ്ഞു നടക്കുന്ന പിശാചുക്കൾ പ്രലോഭനവുമായി നമുക്ക് ചുറ്റും എപ്പോഴുമുണ്ടാവാം. ഒരു ചെറിയ വീഴ്ച പോലും തന്റെ തീർത്ഥാടനത്തെ തടസ്സപ്പെടുത്തുമെന്ന് മനസ്സിലാക്കി ഓരോ കാൽവയ്പ്പും ശ്രദ്ധയോടെ നടത്തേണ്ടവനാണ് ഓരോ തീർത്ഥാടകനും.




# പരിശുദ്ധ ദൈവമാതാവിന്റെ അമലോത്ഭവം

**റവ. ഫാ. മാത്യു ആലുംമൂട്ടിൽ**
പത്തനംതിട്ട ഭദ്രാസനം



ദൈവമാതാവായ പരിശുദ്ധ മറിയത്തിന്റെ അമലോത്ഭവ തിരുനാൾ ആനന്ദത്തിന്റെ മഹോത്സവമാണ്. പരിശുദ്ധത്മാവിന്റെ നിറചൈതന്യം മനുഷ്യരൂപമെടുത്ത് മണ്ണിൽ അവതരിക്കാൻ ദൈവം തിരുമനസ്സായ രക്ഷാ-പദ്ധതിയുടെ മുന്നൊരുക്ക ഭാഗമായിരുന്നല്ലൊ മറിയത്തിന്റെ അമലോത്ഭവം. അതോടെ, രക്ഷകനെ കാംക്ഷിച്ചുള്ള യുഗങ്ങളുടെ നെടുവീർപ്പാർന്ന കാത്തിരിപ്പിന് തിരശ്ശീല വീഴുകയും രക്ഷകന്റെ വരവിന് വസന്തം കുറിച്ച് കാലസമ്പൂർണ്ണതയുടെ രംഗകർട്ടൻ ഉയരുകയും ചെയ്തു. പുതിയ ആകാശത്തിന്റെയും പുതിയ ഭൂമിയുടെയും യുഗാരംഭ തിരുനടയിൽ അമലോത്ഭവത്തിന്റെ അത്ഭുതശോഭയുമായി മറിയം ഉഷകാല നക്ഷത്രം പോലെ ഉദിച്ചുയർന്നു. രക്ഷകന്റെ അമ്മയാകുവാൻ കാത്തിരുന്ന പഴയ ഉടമ്പടിയിലെ അനേകം സ്ത്രീരത്നങ്ങളിൽ “സമുന്നത സ്ഥാനം അർഹിക്കുന്ന സെഹിയൊന്റെ പുത്രി”യായ മറിയത്തിലാണ് പുതിയ ഉടമ്പടിയിലെ നവീനസമയം സമാഗതമായത്. പൗരസ്ത്യ പിതാക്കന്മാരുടെ ദാർശനികമായ ജ്ഞാനദൃഷ്ടിയിൽ പരിശുദ്ധാത്മാവിനാൽ സംശുദ്ധമാക്കപ്പെട്ട നൂതന സൃഷ്ടിയും പാപസ്പർശമേൽക്കാത്ത സർവവിശുദ്ധയും ഉത്ഭവത്തിന്റെ ആദ്യ നിമിഷം മുതൽ ഉത്ഭവപാപത്തിന്റെ മാലിന്യങ്ങളിൽ നിന്ന് വിമുക്തയാക്കപ്പെട്ട അതുലിത വിശുദ്ധിയാൽ പ്രശോഭിതയുമാണ് മറിയം. ‘മാതാവിന്റെ ഉദരത്തിൽ രൂപം കൊള്ളുന്നതിനു മുൻപേ ദൈവം അറിയുകയും വിശുദ്ധീകരിക്കുകയും ദൈവത്താൽ

പ്രവാചകനാക്കപ്പെടുകയും' (ജറെ.1:5) ചെയ്ത ജറെമിയായേക്കാൾ ഉന്നതയാണ് മറിയം. 'ഉത്ഭവം മുതൽ താങ്ങുകയും തെരഞ്ഞെടുക്കുകയും ആത്മാവിനെ നൽകി ദൈവം തന്റെ പ്രീതിപാത്രമാക്കിയ' (ഏശ.42:1) ഏശയ്യായേക്കാൾ അവൾ ശ്രേഷ്ഠയുമാണ്. മറിയം, ദൈവം വസിക്കുന്ന ഉടമ്പടിയുടെ പേടകം തന്നെയാണ്. ജീവിക്കുന്ന പേടകം! നാൽപതു വർഷം മരുഭൂമിയിൽ അലഞ്ഞ ഇസ്രായേൽ ജനത്തോടൊപ്പം സഞ്ചരിച്ചിരുന്ന സമാഗമ കൂടാരം ഉണ്ടായിരുന്നു. കൂടാരത്തിൽ സ്ഥിതമായിരുന്നു ശ്രീകോവിലും ദൈവം വസിക്കുന്ന പേടകവും. ദൈവാലയത്തിന്റെ ദൈവശാസ്ത്രദർശനവും ദൈവസാന്നിധ്യത്തിന്റെ സ്വർഗ്ഗസായുജ്യവും സംയോജിതമായ സുഭദ്രസ്ഥാനമാണ് തങ്ങളുടെ ജീവിതത്തിൽ ഇസ്രായേൽ ജനം സമാഗമ കൂടാരത്തിന് ചാർത്തിക്കൊടുത്തിരുന്നത്. കൂടാരത്തിനു മുകളിൽ കാണപ്പെട്ട മേഘങ്ങൾ കൂടാരത്തിനുള്ളിലെ ദൈവസാന്നിധ്യത്തെ വിശുദ്ധമായി മറച്ചും അതേസമയം സാക്ഷ്യപ്പെടുത്തിയും നിലകൊണ്ടു. മറിയമാകട്ടെ, പുതിയ ഇസ്രായേലിന്റെ പുതുയുഗാരംഭത്തിൽ ദൈവപുത്രന്റെ സാന്നിധ്യം മറച്ചും സമയസമ്പൂർണതയിൽ വെളിപ്പെടുത്തിയും ചെയ്തുകൊണ്ട് ജീവിക്കുന്നപേടകമായി സ്ഥിതി ചെയ്തു. അതോടെ പഴയനിയമ സൂചനകൾക്ക് യാഥാർത്ഥ്യങ്ങളുടെ നവീനമായ നിറരൂപം കൈവരുകയും ചെയ്തു.

മറിയത്തിന്റെ അമലോത്ഭവത്തെക്കുറിച്ച് വിശുദ്ധ ലിഖിതങ്ങളിൽ തെളിവുകൾ തേടി അലയുന്നവരുണ്ട്. മംഗളവാർത്തയിൽ മറിയത്തോടുള്ള ഗബ്രിയേൽ മാലാഖയുടെ അഭിസംബോധനയിൽത്തന്നെ പ്രസ്തുത തെളിവ് അന്തർലീനമായിരിക്കുന്നു. "ദൈവകൃപ നിറഞ്ഞവളേ" എന്നാണല്ലോ പ്രസ്തുത അഭിസംബോധന. സാധാരണയായ യഹൂദ സംബുദ്ധി ഹെബ്രായ ഭാഷയിൽ 'ഷാലോം' എന്നാണ്. സമാധാനം നിന്നോടുകൂടെ എന്നർത്ഥം. എന്നാൽ 'കൈറേ' എന്ന ഗ്രീക്കുവാക്കുകൊണ്ടാണ് ദൈവദൂതൻ മറിയത്തെ അഭിസംബോധന ചെയ്തത്. 'സ്വസ്തി' എന്ന പദം കൊണ്ട് 'കൈറേ'യെ പരിഭാഷപ്പെടുത്തിയിരിക്കുന്നു. എന്നാൽ 'ആനന്ദിച്ചാലും' എന്നതാണ് 'കൈറേ' യുടെ കൂടുതൽ അർത്ഥഭംഗിയുള്ള പരിഭാഷ. വലിയ ആനന്ദത്തിന്റെ സദ്വാർത്തയാണ് ദൈവദൂതൻ ദൈവപക്കൽ നിന്ന് കൊണ്ടുവന്നത്. ഹർഷോന്മാദത്തോടെയാണ് അത് മറിയത്തെ അറിയിച്ചതും. കാരണം, അതോടുകൂടി പുതിയനിയമ സദ്വാർത്തയുടെ – സുവിശേഷാനന്ദത്തിന്റെ – ആരംഭം കുറിക്കുകയാണ്. മറിയമാകട്ടെ, അത് അപ്പോൾ തന്നെ തിരിച്ചറിഞ്ഞു എന്നതാണ് അവളുടെ കൃപാവരം. സ്തോത്രഗീതത്തിൽ അതവൾ പാടുകയും ചെയ്തു. "എന്റെ ചിത്തം എന്റെ രക്ഷകനായ ദൈവത്തിൽ ആനന്ദിക്കുന്നു" (ലൂക്കാ 1:47). വലിയ ആനന്ദത്തിന്റെ സദ്വാർത്തയാണ് രാത്രിയാമങ്ങളിൽ ആട്ടിടയന്മാരുടെ കർണ്ണപുടങ്ങളിൽ ദൈവദൂതന്മാർ "ആനന്ദിച്ചാലും" എന്ന അഭിസംബോധനയോടെ അറിയിച്ചത് (ലൂക്കാ 2:10). ബേത്‌ലഹേമിലെ അത്ഭുതശിശുവിൽ വിശുദ്ധ രാത്രിയിൽ അവർ കണ്ടതാകട്ടെ പിതാവായ ദൈവം സമുദ്ഘാടനം ചെയ്ത രക്ഷയുടെ–ആനന്ദത്തിന്റെ–ആൾരൂപത്തെയാണ്. ഉത്ഥിതനായ ക്രിസ്തുവിനെ കണ്ട ശിഷ്യന്മാരും 'ആനന്ദിക്കുകയാണ്' (യോഹ.20:20). ക്രിസ്തുവിന്റെ ഹൃദയസ്പർശിയായ വിടവാങ്ങൽ സന്ദേശത്തിൽ, 'ശിഷ്യരെ അവിടുന്ന് വീണ്ടും കാണുമ്പോൾ അവർ ആനന്ദിക്കുമെന്നും പ്രസ്തുത ആനന്ദം ആരും അവരിൽ നിന്ന് എടുത്തുകളയുകയില്ലെന്നും' (യോഹ.16:22) പ്രഖ്യാപിക്കുന്നു. അങ്ങനെ ആനന്ദത്തിന്റെ സദ്വാർത്ത മറിയത്തോടുള്ള മംഗളവാർത്തയിലൂടെ സമാരംഭിച്ച് ആട്ടിടയന്മാരുടെയും അപ്പസ്തോലന്മാരുടെയും ആത്മാവിലൂടെ പ്രതിധ്വനിച്ച് ക്രിസ്തുവിനെ സ്വീകരിക്കുന്ന സകലരുടെയും ആത്മാംശമായി പരിണമിക്കുന്നു. ആനന്ദം പരിശുദ്ധാത്മാവിന്റെ സവിശേഷ ദാനവും സാർത്ഥകമായ വിമോചന സമ്മാനവുമാണ്. മറിയത്തിന്റെ ആത്മവീണയിൽ സ്വർഗ്ഗം തൊട്ടുണർത്തിയ 'ആനന്ദഗീതം' ക്രിസ്തുധർമ്മത്തിന്റെ മർമ്മമായി മാറ്റൊലിക്കൊള്ളുന്നു; സഭയെ അതിന്റെ സ്വരൂപത്തിലും സാകല്യത്തിലും പ്രസാദാത്മകമാക്കുന്നു. സഭയെ മാത്രമല്ല, സഭയെ പുൽകാൻ ആഗ്രഹിക്കുന്നവരെയും പ്രസ്തുത ആനന്ദത്തിന്റെ വാതായനങ്ങൾ മാടിവിളിക്കുന്നുണ്ട്. കാരണം, കൈറേ എന്നത് യവന സംസ്കാരത്തിൽ നിന്നെടുത്തിട്ടുള്ള ഗ്രീക്കു വാക്കാണ്. പുറജാതിക്കാരായ ഗ്രീക്കുകാരുടെ ഭാഷാപദം മംഗളവാർത്തയിൽ ദൈവദൂതൻ ഉപയോഗിക്കുക വഴി 'അവർക്കും' ആനന്ദത്തിന്റെ വാതിൽ വിശാലമായി തുറന്നിടുകയാണ് ചെയ്തത്. അതിനാൽ സകല ജനതകൾക്കുവേണ്ടിയുള്ള സദ്വാർത്തയുടെ 'ആനന്ദത്തി'ലേക്ക് യഹൂദർക്കു മാത്രമല്ല സകലജനങ്ങൾക്കും അനായാസം പ്രവേശിക്കാം. അതേസമയം 'കൈറേ' പഴയനിയമത്തിലെ രക്ഷാചരിത്രത്തിൽ സ്ഥിരപ്രതിഷ്ഠ നേടിയ നിയോഗങ്ങളോട് അനുബന്ധിതവുമാണ്. ഒരുദാഹരണം ശ്രദ്ധിക്കാം – മറിയത്തോടുള്ള ദൈവദൂതന്റെ അഭിസംബോധനയും അറിയിപ്പും അവയുടെ പ്രാക്‌രൂപത്തിൽ സെഫാനിയായുടെ പ്രവചനത്തിൽ കാണാനാവും.. "സീയോൻപുത്രീ, ആനന്ദിച്ചാലും. ഇസ്രായേലേ, ആർത്തുവിളിച്ചാലും. ഇസ്രായേലിന്റെ രാജാവായ കർത്താവ് നിന്റെ മദ്ധ്യത്തിലുണ്ട്" (സെഫാ 3:14–17). ആനന്ദത്തിന്റെ കാരണം, കർത്താവ് ഇസ്രായേൽ ജനതയുടെ മദ്ധ്യത്തിലുണ്ട് എന്നതാണ്. 'കർത്താവ് മദ്ധ്യത്തിലുണ്ട്' എന്നതിന്റെ ഗ്രീക്ക് മൂലഭാഷാപ്രയോഗം പദാനുപദം മൊഴിമാറ്റം ചെയ്താൽ 'കർത്താവ് ഉദരത്തിൽ ഉണ്ട്' എന്നത്രെ. ഇസ്രായേലിനൊപ്പം സഞ്ചരിക്കുന്ന പേടകത്തിലെ ദൈവസാന്നിധ്യം സൂചിപ്പിക്കുവാൻ 'ഇസ്രായേലിന്റെ ഉദരത്തിൽ കർത്താവുണ്ട്' എന്നാണ് വിവക്ഷിക്കുന്നതെന്ന് പരി.ബനഡിക്ട് പതിനാറാമൻ മാർപാപ്പ നസ്രത്തിലെ യേശു എന്ന ഗ്രന്ഥത്തിൽ വിശദമാക്കുന്നുണ്ട്. അതെ വാക്കുകൾ കൊണ്ട് ദൈവദൂതൻ മറിയത്തെ അറിയിക്കുന്നു: നീ നിന്റെ ഉദരത്തിൽ ഗർഭം ധരിക്കും. സെഫാനിയായുടെ മനോമുകുരത്തിൽ തെളിഞ്ഞ ചിത്രം തന്നെയാണ് മറിയത്തിന്റെ മനസ്സാകുന്ന ക്യാൻവാസിൽ മംഗളവാർത്തയിലൂടെ മാലാഖ വരച്ചിട്ടതും. നീ നിന്റെ ഉദരത്തിൽ 'പരിശുദ്ധാത്മാവിനാൽ ഗർഭം ധരിക്കും'. പരിശുദ്ധാത്മാവിനാൽ യേശുവിനെ ഗർഭം ധരിച്ച മറിയം ആദിമ നൂറ്റാണ്ടിലെ പിതാക്കന്മാരുടെ കാല്പനികമായ ദർശനത്തിൽ 'സഞ്ചരിക്കുന്ന സക്രാരിയാണ്'. മാതൃഭക്തനായ വിശുദ്ധ ജോൺപോൾ രണ്ടാമൻ



മാർപാപ്പയുടെ ഹൃദയ വെളിച്ചത്തിൽ അവൾ "വിശുദ്ധ കുർബാനയുടെ സ്ത്രീരത്ന"വുമത്രെ.!

മറിയം അനന്യമായ കൃപകളാലും വരദാനങ്ങളാലും അമലോത്ഭവയാണ്. ദൈവപുത്രന് വസിക്കാൻ തെരഞ്ഞെടുക്കപ്പെട്ട അതിശ്രേഷ്ഠവ്യക്തി എന്ന നിലയിൽ അവൾ അമലോത്ഭവയാണ്. പുത്രൻ തമ്പുരാന്റെ അമ്മയാകാൻ നിയോഗിക്കപ്പെട്ട അതുല്യദൗത്യം വഴി അവൾ അമലോത്ഭവയാണ്. മാലാഖയുടെ അഭിസംബോധനയിൽ മറിയം, 'കൃപ നിറഞ്ഞവൾ' ആണല്ലോ. അവളിൽ കൃപ നിറഞ്ഞത് അവളുടെ ഉത്ഭവത്തിന്റെ ആദ്യനിമിഷം തന്നെയാണ്. അതിനാൽ അവൾ അമലോത്ഭവയാണ്. അതല്ല, അവൾ ഉത്ഭവ പാപത്തിലാണ് ജനിച്ചിരുന്നതെങ്കിൽ, തന്റെ അടിമയായി ഉത്ഭവപാപത്തിൽ പിറന്ന ഒരു സാധാരണ സ്ത്രീയിൽ നിന്നാണ് യേശു ജനിച്ചതെന്ന് സാത്താന് പിൽക്കാലത്ത് വമ്പു പറയുവാൻ അവസരം കിട്ടുമായിരുന്നു. എങ്കിൽ, മരുഭൂമിയിലെ പരീക്ഷണത്തിൽ യേശുവിനു നേരെ സാത്താൻ പ്രസ്തുത തൊടു ന്യായം കൂടി എടുത്ത് വാളുപോലെ വീശുമായിരുന്നു എന്നതിൽ തർക്കമില്ല. "തന്റെ സന്തതി സാത്താന്റെയും അവന്റെ സന്തതികളുടെയും തല തകർക്കുമെന്ന്" (ഉല് 3:15) സൃഷ്ടിയുടെ സമാരംഭത്തിൽ പ്രവചിക്കപ്പെട്ട ദൗത്യനിർവഹണത്തിന് ദൈവം തെരഞ്ഞെടുത്ത മറിയത്തിന് ഉത്ഭവപാപത്തിൽ ജനിച്ച് സാത്താന് വിധേയയാകുവാൻ സാധിക്കുമായിരിന്നുവോ? ഉത്ഭവപാപത്തിൽ ഉരുവായ ഒരാളിൽ നിന്ന് പരമപരിശുദ്ധ ദൈവപുത്രൻ ജന്മമെടുക്കുക എന്നത് അചിന്തനീയവും അനുചിതവും അസംഭ്യവമായ വൈരുദ്ധ്യവുമാണ്. മാത്രവുമല്ല, മൺരൂപ നിർമ്മിതികളായ ആദവും ഹവ്വായും ദൈവനിശ്വസനത്താൽ അവിടുത്തെ ആത്മാവിനെ നേരിട്ട് സ്വീകരിച്ച് ഉത്ഭവപാപം കൂടാതെ സൃഷ്ടിക്കപ്പെട്ടവരാണ്. പക്ഷേ, പിന്നീട് അനുസരണക്കേടു കാട്ടി പാപശിക്ഷ ഏറ്റുവാങ്ങിയ ഹവ്വായെക്കാൾ ഉത്കൃഷ്ഠയാണ് രണ്ടാം ഹവ്വായായ മറിയം. അതിനാൽ അവൾ ഉത്ഭവപാപത്തിന് ഉപരിയസ്തിത്വം-അമലോത്ഭവാസ്ഥ -ഉള്ളവളായിരിക്കണമല്ലോ. സായംസന്ധ്യകളിൽ തേടി വന്നിരുന്ന ദൈവത്തിന്റെ സാന്നിധ്യ,സ്വരങ്ങളിൽ നിന്ന് പാപശേഷം ഓടിയൊളിച്ചവളാണ് ഹവ്വായെങ്കിൽ ദൈവസന്നിധിയിലെ സ്വർഗ്ഗസ്വരവുമായി വന്ന ഗബ്രിയേൽ മാലാഖയ്ക്ക്, 'ഇതാ ഞാൻ കർത്താവിന്റെ ദാസി, നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ' എന്ന സമ്മോഹനമായ സമ്മതഗീതം പാടിയവളാണ് മറിയം. അവളുടെ ഔന്നത്യവും ദൗത്യവും സംബന്ധിച്ച് അമലോത്ഭവയായി സൃഷ്ടിക്കപ്പെടുക എന്നത് യഥാക്രമം അനുയോജ്യവും അനുപേക്ഷണീയവുമായിരുന്നു. ഇതേപ്പറ്റി വിശുദ്ധ

ഡൺസ് സ്കോട്ടസ് (1266-1308) രസകരമായ ഒരു താത്വിക അടിത്തറ കണ്ടെത്തുന്നുണ്ട്. "ദൈവത്തിന് മറിയത്തെ അമലോത്ഭവയായി സൃഷ്ടിക്കുവാൻ കഴിയുമായിരുന്നു. അപ്രകാരം ചെയ്യുക അവളെ സംബന്ധിച്ച് അനുയോജ്യമായിരുന്നു. അതുകൊമണ്ട് ദൈവം മറിയത്തെ അമലോത്ഭവയായി സൃഷ്ടിച്ചു".

മനുഷ്യവർഗ്ഗത്തിന് ക്രിസ്തു നേടിയ രക്ഷയുടെ കൃപ, മറിയത്തിന് അവളുടെ ഉത്ഭവസമയം തന്നെ നൽകിയതിനാൽ ഏതൊരു സൃഷ്ടിയേയുംപോലെ രക്ഷിക്കപ്പെട്ടവളാണ് മറിയവും. മദ്ധ്യകാലഘട്ടത്തിലെ ദൈവശാസ്ത്രജ്ഞരിൽ ഏതാനം പേർ ഒന്നുചേർന്ന് പ്രസ്താവിക്കുന്നു: വനത്തിലെ ഒഴുക്കുള്ള പുഴ കടക്കുന്നവന് രണ്ട് തരത്തിൽ സഹായം കിട്ടാം. മുങ്ങിപ്പോകാതെ രക്ഷിക്കുന്ന കരം; മുങ്ങിത്താണ ശേഷം രക്ഷിക്കുന്ന അതേ കരം. ഒന്നാമത്തേത് ഉത്ഭവപാപത്തിൽ നിന്ന് മറിയത്തെ രക്ഷിക്കുന്നതിനു തുല്യമാണ്; രണ്ടാമത്തേത് ഉത്ഭവപാപത്തിൽ ജനിച്ചവർ ജ്ഞാനസ്നാനം വഴി രക്ഷിക്കപ്പെടുന്നതിനും തുല്യവും. വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പ പ്രസ്താവിക്കുന്നു; രക്ഷകനായ ക്രിസ്തുവിന്റെ കൃപ മറിയത്തിൽ മുൻകൂട്ടി പ്രവർത്തിച്ചു. ഉത്ഭവപാപത്തിൽ നിന്നും എല്ലാവിധ പാപങ്ങളിൽ നിന്നും അത് അവളെ സംരക്ഷിച്ചു. അവൾ ഒൻപതുമാസക്കാലം യേശു വസിക്കുന്ന വിശുദ്ധ സക്രാരിയും യേശുവിന് യോഗ്യമായ വാസസ്ഥാനവുമായി വർത്തിച്ചു. സഭ വിട്ടുപോയ മാർട്ടിൻ ലൂതർ മറിയത്തിന്റെ അമലോത്ഭവ സത്യത്തിന്റെ വക്താവായിരുന്നു. അദ്ദേഹം എഴുതി; "മറിയത്തിന്റെ ഉത്ഭവം, ഉത്ഭവ പാപം കൂടാതെ സംഭവിച്ചു. ജീവന്റെ ആദ്യനിമിഷം മുതൽ അവൾ വിശുദ്ധയായി ജീവിച്ചു തുടങ്ങി. സകല പാപങ്ങളിൽ നിന്നും അവൾ മുക്തയായിരുന്നു". കത്തോലിക്കാ സഭയുടെ മതബോധന ഗ്രന്ഥത്തിൽ 491-ാം നമ്പർ പഠിപ്പിക്കുന്നു: "ദൈവത്താൽ കൃപാവരം കൊണ്ട് നിറയ്ക്കപ്പെട്ട മറിയം അവളുടെ ഉത്ഭവ നിമിഷം മുതൽ രക്ഷിക്കപ്പെട്ടവൾ ആണെന്ന് നൂറ്റാണ്ടുകളിലൂടെ സഭ ബോധവതിയായി". 1830 ൽ വിശുദ്ധ കാതറീൻ ല്ബൗറയ്ക്ക് (വിശുദ്ധ വിൻസെന്റ് ഡി പോളിന്റെ ഉപവിയുടെ സഹോദരി സമൂഹത്തിലെ അംഗം) ഉണ്ടായ ദർശനത്തിൽ വെളിപ്പെട്ട പ്രാർത്ഥന ഇതായിരുന്നു; "ഉത്ഭവപാപം കൂടാതെ ജനിച്ച ഓ, മറിയമേ, അങ്ങയിൽ ശരണം തേടുന്ന വർക്കുവേണ്ടി പ്രാർത്ഥിക്കണമേ".

അമലോത്ഭവം എന്ന സത്യം വിശ്വാസികളുടെ ഹൃദയത്തിലാണ് ആദ്യം സ്ഥിരപ്രതിഷ്ഠ നേടിയത്. ഏഴാം നൂറ്റാണ്ടോടുകൂടി പൗരസ്ത്യ സഭകൾ മറിയത്തിന്റെ അമലോത്ഭവത്തിരുനാൾ ആചരിച്ചു തുടങ്ങി. പിന്നീട് പാശ്ചാത്യസഭകളും അതിൽ അണിചേർന്നു. 12-ാം നൂറ്റാണ്ടോടുകൂടി സ്പെയിൻ, ഫ്രാൻസ്, ഇറ്റലി, പോർട്ടുഗൽ, ജർമ്മനി എന്നീ രാജ്യങ്ങൾ വഴി പ്രചാരം സിദ്ധിച്ചു. ആദ്യ നൂറ്റാണ്ടുകളിൽ തന്നെ സമാരംഭിച്ച്, മനുഷ്യഹൃദയങ്ങളിൽ സ്ഥാനമുറപ്പിച്ച്, പൗരസ്ത്യ-പാശ്ചാത്യ സഭകളിൽ സ്ഥിരപ്രതിഷ്ഠ നേടിയ അമലോത്ഭവ സത്യത്തെയാണ് 1854 ൽ ഒൻപതാം പീയൂസ് മാർപാപ്പ ശ്രദ്ധേയമായ പ്രഖ്യാപനം വഴി വിശ്വാസസത്യമായി വിളംബരം ചെയ്തത്: "അനന്യമായ ദൈവകൃപയാലും സർവശക്തനായ ദൈവത്തിന്റെ ആനുകൂല്യത്താലും മനുഷ്യവർഗ്ഗത്തിന്റെ രക്ഷകനായ യേശുക്രിസ്തുവിന്റെ യോഗ്യതകളാലും ഏറ്റവും പരിശുദ്ധയായ കന്യകമറിയം അവളുടെ ഉത്ഭവത്തിന്റെ ആദ്യനിമിഷം മുതൽ ഉത്ഭവപാപത്തിന്റെ എല്ലാ മാലിന്യങ്ങളിൽ നിന്നും പരിരക്ഷിക്കപ്പെട്ടു". സഭയുടെ ജീവധാരയിൽ സുവർണ്ണ രേഖയായി മാറിയ ഈ കൃപാവചസ്സുകൾക്ക് കന്യകമറിയം നേരിട്ട് സ്വർഗ്ഗത്തിന്റെ സാക്ഷ്യം നൽകി എന്നത് വിസ്മയഭരിതം തന്നെ!. വിശ്വാസ പ്രഖ്യാപനത്തിന് കേവലം നാലു വർഷശേഷം ലൂർദ്ദിൽ പ്രത്യക്ഷപ്പെട്ട സ്വർഗ്ഗതേജസ്സിയായ സ്ത്രീരത്നത്തോട് സ്വയം വെളിപ്പെടുത്തണമെന്ന് ബർത്തദീത്താ ആവശ്യപ്പെട്ടപ്പോൾ പ്രസ്തുത സുന്ദരരൂപിണി കൂപ്പിയ കരവുമായി സ്നേഹോദാരം വെളിപ്പെടുത്തിയത്. "ഞാൻ അമലോത്ഭവയായ മറിയമാണ്" എന്നത്രെ! അമലോത്ഭവ സത്യത്തിന്റെ ആന്തരീയ ചാരുതയിൽ ആകൃഷ്ടനായ ആംഗലേയ കവി വില്യം വേഡ്സ് വർത്ത് ഹർഷോന്മാദത്തോടെ പാടുന്നു :-



> "സകല സ്ത്രീകളിലും മഹോന്നതയാണ് മറിയം
> കളങ്കിതമായ മനുഷ്യപ്രകൃതിയുടെ ഏക അഭിമാനം
> പ്രകൃത്യായുള്ള സകലത്തിനെക്കാളും സംശുദ്ധയായവൾ
> പുലരി ശോഭയാൽ പ്രകാശിതമാകുന്ന കിഴക്കൻ ചക്രവാളങ്ങളെനിഷ്പ്രഭമാക്കുന്ന പ്രശോഭിതയായ സ്വർഗ്ഗീയ താരം"

മറിയം അനുസ്യൂതം ചൊരിയുന്ന പ്രഭയുടെ അവർണ്ണനീയമായ വർണ്ണരാജികൾ ഇരുളുന്ന മനസ്സിനും കാലഘട്ടത്തിനും നിത്യപ്രകാശമായി ഭവിക്കട്ടെ!..




റവ. ഫാ. അഗസ്റ്റിൻ പാംപ്ലാനി CST



# കേരളസഭയുടെ സമകാലിക പ്രതിസന്ധികളും പ്രതിവിധികളും

*('കേരളസഭയുടെ സമകാലിക പ്രതിസന്ധികളും പ്രതിവിധികളും' എന്ന വിഷയത്തെ ആസ്പദമാക്കി കെ.സി.ബി.സി വിജിലൻസ് കമ്മീഷന്റേയും മീഡിയ കമ്മീഷന്റേയും ആഭിമുഖ്യത്തിൽ രൂപതകളിലെ പി.ആർ.ഒ മാർക്കും അല്മായ പ്രതിനിധികൾക്കും വേണ്ടി 13.08.18 ന് പി.ഒ.സിയിൽ സംഘടിപ്പിച്ച ചർച്ചയിൽ നടത്തിയ പ്രഭാഷണം)*

കഴിഞ്ഞ ഒരാഴ്ച പനിപിടിച്ച് ആശുപത്രിയിലായിരുന്നു. വൈകുന്നേരം പനി പരിശോധിക്കാൻ വന്ന സിസ്റ്ററോട് ഞാൻ പറഞ്ഞു, സിസ്റ്ററേ ആ വാതിൽ അടച്ചിട്ടേക്ക്, കൊതുക് കയറണ്ടല്ലോ. അപ്പോൾ ബൈസ്റ്റാൻഡർ കൂടെയുണ്ടായിരുന്നില്ല. സിസ്റ്റർ പോയി വാതിൽ പകുതി അടച്ചിട്ട് അർത്ഥഗർഭമായി എന്നെയൊന്ന് നോക്കി. എനിക്ക് നല്ലയൊരു തിരിച്ചറിവാണ് സിസ്റ്റർ നൽകിയത്, ഞാനൊരച്ചനാണെന്നും കാലമേതാണെന്നുമൊക്കെ.. തുടർന്നുള്ള ദിവസങ്ങളിൽ കൊതുകുകടി ഞാനൊത്തിരി കൊണ്ടു. പക്ഷേ വാതിലടക്കണമെന്ന് ഞാൻ പറഞ്ഞില്ല. പൂട്ടിയവാതിലുകളല്ല തുറന്ന വാതിലുകളാണ് ഇന്ന് സുരക്ഷിതത്വത്തിന്റെ പ്രതീകം. കേരളസഭയിലെ ഇന്നത്തെ പ്രതിസന്ധികളെപ്പറ്റി പറയുമ്പോഴും എനിക്കു തോന്നുന്നത് ഇതുതന്നെയാണ്, ഒത്തിരി വാതിലുകൾ നമുക്ക് മുമ്പിൽ തുറക്കപ്പെട്ടിട്ടുണ്ട്. ഇതിലൂടെ ഒത്തിരി നന്മകൾ സഭയിലേക്ക് പ്രവേശിക്കുവാനുള്ള സാദ്ധ്യതകൾ പരിശുദ്ധാത്മാവ് ഒരുക്കിയിട്ടുണ്ട്. ഈ സംഭവവികാസങ്ങളിലൂടെ എന്തുമാത്രം അരൂപിയെ നാം സ്വീകരിക്കുന്നു, അതിന് എത്രമാത്രം നാം സജ്ജരാകുന്നു എന്നത് നാം ഒരുമിച്ച് ചിന്തിക്കേണ്ടിയിരിക്കുന്നു.

ഐൻസ്റ്റൈന്റെ വിഖ്യാതമായ സൂത്രവാക്യമാണ് $E=MC^2$. ഊർജ്ജം ദ്രവ്യമാകും. ദ്രവ്യം ഊർജ്ജമാകും. എനർജി ദ്രവ്യമാകുമ്പോൾ അത് വളരെ സൃഷ്ട്യുന്മുഖമാണ്. ലോകമുണ്ടായത് എനർജിദ്രവ്യമായതാണ്. അതേ സൂത്രവാക്യത്തിന് വേറൊരപകടമുണ്ട്. ദ്രവ്യം ഊർജ്ജമാ

കുന്നതിനെയാണ് നാം അണുബോംബ് എന്ന് വിശേഷിപ്പി ക്കുന്നത്. ഊർജ്ജം ദ്രവ്യമാവുകയും ദ്രവ്യം ഊർജ്ജ മാവുകയും ചെയ്യുന്നതിന്റെ വൈരുദ്ധ്യമാണ് ഇവിടെ പറയുന്ന ത്. ഒരേ സമവാക്യം തന്നെ സൃഷ്ടിയുടേയും സംഹാരത്തി ന്റേയും ജനനത്തിന്റേയും മരണത്തിന്റേയും തത്വമായി ഉപ യോഗിക്കപ്പെടുന്നു. സഭയുടെ പ്രതിസന്ധികളിൽ നമ്മുടെ ഊർജ്ജം ദ്രവ്യമാവുകയാണോ ദ്രവ്യം ഊർജ്ജമായി മാറുകയാണോ എന്നുള്ള വലിയ ചോദ്യം നമുക്കു മുന്നിൽ അവശേഷിക്കുന്നു.

വേദനകളും അപമാനങ്ങളും സഭയെ വിശുദ്ധീകരിക്കുന്നു വെന്നതാണല്ലോ ദൈവശാസ്ത്രം. ഇടർച്ചയുടെ കല്ലുകൾ സ ഭയുടെ വളർച്ചയുടെ ചവിട്ടുപടികളാണെങ്കിൽ ഏറ്റവുമധികം ഇടറയുകയും വേദനിക്കുകയും ചെയ്ത രണ്ടു സഭകളെപ്പറ്റി നമുക്ക് അസൂയ തോന്നാൻ സാംഗ്യതമുണ്ട്. വൈരുദ്ധ്യാത്മ കവിശുദ്ധിയാൽ ഏറ്റവുമധികം ഭാസുരമായിരിക്കുന്ന രണ്ടു സ ഭകളാണ് അമേരിക്കൻ സഭയും കേരളസഭയും. ഇതിൽ അ മേരിക്കൻ സഭ അനുവർത്തിച്ച നടപടിക്രമങ്ങൾ കേരളസ ഭയക്ക് തീർത്തും അനുകരണീയമാണ്. അമേരിക്കൻ സഭയെപ്പറ്റിയുള്ള എന്റെ അസൂയ പങ്കുവെക്കാം. 2005-ൽ ഫിലഡൽഫിയായിൽ പ്രബന്ധാവതരണത്തിന് പോയപ്പോൾ എന്നെ പരിചയപ്പെടുത്തിയ ചെയർ എന്റെ സി.വി.-യിൽ എഴുതിയിരിക്കുന്ന Catholic Priest from Kerala എന്നത് പറയേണ്ടതുണ്ടോ എന്ന് ചോദിച്ചു. കത്തോലിക്കാ വൈദികരെപ്പറ്റി വളരെ മോശം അഭിപ്രായം രൂപപ്പെട്ടിരിക്കുന്ന ഈ സാഹചര്യത്തിൽ ഇത്തരമൊരു പ്രബുദ്ധസമൂഹത്തിൽ താങ്കളൊരു കത്തോലിക്കാവൈദികനാണെന്ന് പറയണോ എന്നതാണ് ചോദ്യം. അന്ന്, പീഡോഫീലിയ സംബന്ധമായ വിവാദങ്ങൾ അമേരിക്കൻ സഭയെ പിടിച്ചുകുലുക്കി ക്കൊണ്ടിരിക്കുകയായിരുന്നു. ഇന്ന് അതിന്റെ ഉച്ചസ്ഥായി യിലെത്തിയിരിക്കുകയാണ്. ഒരു മുതിർന്ന കർദ്ദിനാളിനെ ജൂ ണിൽ പുറത്താക്കി. ഇന്നലെ വാഷിംഗ്ടൺ ആർച്ചുബിഷപ്പിന്റെ രാജി മാർപാപ്പ മനസില്ലാമനസ്സോടെ സ്വീകരിച്ചു.

കത്തോലിക്കാസഭയെ സമഗ്രമായും വിമർശനാത്മകമായും പഠിക്കുന്ന 'നാഷണൽ കാത്തലിക് റിപ്പോർട്ടർ' പ്രസിദ്ധീ കരിക്കുന്ന ലേഖനങ്ങൾ വായിച്ചാൽ നാം ഒരുപക്ഷേ കരഞ്ഞുപോകും. സഭയെ സ്നേഹിക്കുന്ന ഹൃദയങ്ങൾ ഒരുമിച്ചിരുന്ന് ദുഖിക്കുകയും കരയുകയും പ്രതിവിധികൾ അന്വേഷിക്കുകയും ചെയ്യുകയാണ്. വിമർശനങ്ങൾ ശക്ത മായിട്ടുണ്ട്. പക്ഷേ, അതിന്റെയെല്ലാമടിയിൽ വളരെ ശക്തമായ സഭാസ്നേഹം തുടിക്കുന്ന ഹൃദയങ്ങൾ കാണാം.

2017ൽ സ്റ്റീഫൻ റൊസേറ്റി എന്ന അമേരിക്കൻ മോൺസിഞ്ഞോർ 'എന്തുകൊണ്ട് വൈദികർ ഇത്രമാത്രം സന്തോഷചിത്തരായിരിക്കുന്നു' എന്ന ഒരു സർവേയുടെ പഠനം പുസ്തകമായി പ്രസിദ്ധീകരിച്ചു. അമേരിക്കയിലെ എല്ലാ തൊ ഴിലുകളും വച്ച് പരിശോധിക്കുമ്പോൾ അമേരിക്കയിലെ ഏറ്റവും സന്തോഷകരമായ പ്രൊഫഷൻ പൗരോഹിത്യമാണെന്നാണ് ഈ സർവ്വേ ചൂണ്ടിക്കാട്ടുന്നത്. പ്രശ്നങ്ങൾ ഒന്നിനുപുറകെ ഒന്നായി വരുമ്പോൾ എല്ലാവരും വൈദികരെ വിവാഹം കഴിപ്പിക്കുകയാണ് പ്രശ്നപരിഹാരമായി നിർദ്ദേശിക്കുന്നത്. എന്നാൽ ഇത് ശരിയായ രോഗനിർണ്ണയമോ ചികിൽസയോ അല്ല എന്നാണ് പഠനങ്ങൾ സൂചിപ്പിക്കുന്നത്. മാർപാപ്പ ബ്രഹ്മചര്യവ്രതം എടുത്തുകളയുകയാണെങ്കിൽ നിങ്ങൾ എത്രപേർ വിവാഹിതരാകാൻ തയ്യാറുണ്ട് എന്ന് ചോദിക്കുമ്പോൾ അനുകൂലിക്കാൻ 18 ശതമാനം പേരേയുള്ളു. 54 ശതമാനം പേരും പറയുന്നത് തങ്ങൾ ബ്രഹ്മചാരികളായി തുടരും എന്നതാണ്. 28 ശതമാനത്തിന് അഭിപ്രായമില്ല. 78 ശതമാനം വൈദികരും ബ്രഹ്മചര്യത്തെ പ്രോത്സാഹിപ്പി ക്കുന്നവരാണ്. പൗരോഹിത്യം ഉപേക്ഷിക്കാനാഗ്രഹിക്കുന്ന വൈദികരുടെ എണ്ണം 2005-ൽ നിന്ന് 2018 ആയപ്പോഴേക്കും 5.2-ൽ നിന്നും 3.1-ലേ ക്ക് കുറഞ്ഞു വന്നിട്ടേയുള്ളു. 2014 മുതൽ 2018 വരെയുള്ള കാലഘട്ടങ്ങളിൽ അമേരിക്കയിൽ ദൈവവിളിയിൽ വർഷം തോറും 1 ശതമാനം വീതം സ്ഥിരമായ വളർച്ചയുണ്ടാകുന്നുണ്ട്. അമേരിക്കൻ സഭ ഏറ്റവുമധികം പീഡിപ്പിക്കപ്പെടുന്ന ഈ കാലയളവിലാണ് നമുക്ക് വളരെ ഭാവാത്മകമായ ഈ പ്രതികരണങ്ങൾ ലഭിക്കുന്നത് എന്നത് ആശാവഹമാണ്. ഇതൊക്കെയാണ് അമേരിക്കയിലെ സഭയോട് അസൂയ തോന്നാനുള്ള കാര്യങ്ങൾ.

സുവിശേഷങ്ങളിൽ നാം വായിക്കുന്നുണ്ട്. യോഹന്നാനും പത്രോസും കൂടി ഈശോയുടെ കല്ലറയിലേക്ക് ചെന്നു. നോക്കുമ്പോൾ കല്ലറ ശൂന്യമാണെന്ന് അവർ കണ്ടു. ശൂന്യമായ കല്ലറ കണ്ടപ്പോൾ വിലാപവും പല്ലുകടിയുമല്ല ഉണ്ടായത്. ശൂന്യതയിലേക്ക് നോക്കിയവർ വിശ്വസിച്ചു എന്നാണ് സുവിശേഷം രേഖപ്പെടുത്തുന്നത്. വിശ്വാസം ആരംഭിക്കുന്നത് എപ്പോഴും ശൂന്യതയിൽ നിന്നാണ്. അത് വലിയൊരു സത്യമാണ്. അമേരിക്കൻ സഭയിൽ വലിയൊരു ശൂന്യതയുണ്ട്. 2004-ൽ തുടങ്ങിവച്ച ശൂന്യത ഇന്ന് പൂർത്തീ യാവുന്നതേയുള്ളു. ഇതൊരിക്കലും അവസാനമല്ല. ആഗോളകത്തോലിക്കാസഭയ തന്നെ നവീകരിക്കാൻ പോരുന്ന പുതിയ സാദ്ധ്യതകൾ അമേരിക്കയിൽ നിന്നുണ്ടാകും. അതിനാൽ ഇന്ന് ലോകത്തെ ഏറ്റവും വിശുദ്ധമായ സഭകളിൽ ഒന്ന് അമേരിക്കൻ സഭ തന്നെയാണ് എന്നതാണ് സത്യം. എന്നാൽ ലൈംഗികപവാദ കേസുകളുടെ ചരിത്രം പരിശോധിക്കുമ്പോൾ കഴിഞ്ഞ ഇരുപത് വർഷത്തിനിടയിൽ വിരലിലെണ്ണാവുന്ന കേസുകൾ മാത്രമേ റിപ്പോർട്ട് ചെയ്തി ട്ടുള്ളു. പത്തുവർഷത്തെ കാലയളവിനുള്ളിൽ ഒരു കേസു പോലും റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടില്ല. ഭൂതകാലത്തെ പാപങ്ങളുടെ ഭാരമാണ് സഭ ഇന്ന് ഏറെയും വഹിക്കുന്നത്.

രണ്ടാമത് എനിക്ക് അസൂയ തോന്നുന്നത് കേരളസഭയോട് തന്നെയാണ്. ആഗോളസഭയിൽ ഇത്രയധികമായി വിശ്വാസം ആഘോഷിക്കപ്പെടുന്ന വേറൊരു സഭയില്ല. ആഗോളസഭയുടെ തന്നെ ആത്മീയകലവറയെന്ന് നാം കേരളസഭയെ വിശേഷിപ്പിക്കാറുണ്ട്. ഇന്ന് ഇത്രയും വലിയ പീഡനങ്ങൾക്കും ആക്ഷേപങ്ങൾക്കും വിധേയമാകേണ്ട ഒരു സഭയുണ്ട് എങ്കിൽ അതു നമ്മുടെ കേരളസഭ തന്നെയാണെന്നതാണ്. കേരളസഭയുടെ മുഖം ദൈവതിരുമുമ്പാകെ ഏറ്റവും ഭാസുരമായിരിക്കുന്ന കാലയളവാണ് ഇത്. താബോറിലെ ഈശോയുടെ തിരുമുഖം പോലെ മുറിവേറ്റുനില്ക്കുന്ന നമ്മുടെ സഭയുടെ മുഖം ഏറ്റവും പാവനമായി നിലകൊള്ളു കയാണ്. നമ്മയെ ജനിപ്പിക്കണമെങ്കിൽ ആരെങ്കിലുമൊക്കെ വേദനിക്കണമെന്ന കത്തോലിക്കാവിശ്വാസത്തിന്റെ ഭാഗ

മാണത്. ഈശോയുടെ തിരുപ്പിറവി, ക്രിസ്മസ് ഏറ്റവും ആനന്ദിപ്പിക്കുന്ന സംഭവമായിരുന്നുവെങ്കിലും അതിനെ അനുധാവനം ചെയ്തത് ചരിത്രത്തിലെ തന്നെ വലിയ ക്രൂരതയുടെ അദ്ധ്യായമായിരുന്നു. പിഞ്ചുകുഞ്ഞുങ്ങളുടെ വധം! പിഞ്ചുകുഞ്ഞുങ്ങളുടെ രക്തത്തിന്റെ വിലയായിരുന്നു ഈശോ പോലും എന്ന് നമ്മൾ അറിയണം. വിലകൊടുത്ത് മാത്രമേ നന്മയെ ജനിപ്പിക്കാൻ സാധിക്കുകയുള്ളു. ആരെങ്കിലുമൊക്കെ വിലകൊടുത്താൽ മാത്രമേ നന്മയൊക്കെ ചരിത്രത്തിൽ ഭൂജാതമാവുകയുള്ളു. ഇക്കാരണങ്ങളാൽ കേരളസഭയെക്കുറിച്ച് ഓർത്ത് നമ്മൾ ലജ്ജിച്ച് തല താഴ്ത്തേണ്ട സമയമല്ല ഇത്. നേരെ മറിച്ച് ദൈവത്തിന്റെ പ്രത്യേകമായ തിരഞ്ഞെടുപ്പിനെയോർത്ത് അനുഭൂതി കൊള്ളേണ്ട സമയമാണിത്.

നിങ്ങൾ സത്യം അറിയുകയും സത്യം നിങ്ങളെ സ്വതന്ത്രരാക്കുകയും ചെയ്യും എന്നാണ് ഈശോ പറഞ്ഞിരിക്കുന്നത്. എന്നാൽ, സത്യം അറിഞ്ഞും അറിയിച്ചും സ്വതന്ത്രരാകുന്നതിന് പകരം കേട്ടുപോകുന്ന അസത്യങ്ങളാൽ ഭയപ്പെട്ട് നാം നിർവീര്യരായിപ്പോകുന്നു. അസത്യങ്ങൾ കേട്ട് ഭയപ്പെട്ട് എല്ലാവരും ഒളിച്ചിരിക്കുന്നു. സത്യം നമ്മെ സ്വതന്ത്രരാക്കുന്നില്ല. നമ്മെ ഭയപ്പെടുത്തുന്ന പല അസത്യങ്ങളുടെയും പിന്നിൽ സത്യത്തിന്റെ ഒത്തിരി അംശങ്ങൾ നാം തിരിച്ചറിയാതെ പോകുന്നുണ്ട്. കേരളസഭയുടെ സമീപകാല ക്ഷതങ്ങൾ പരിശോധിച്ചാൽ മനസിലാകും മുറിവുകളിലൂടെ നമ്മൾ നൻമയെ വിലകൊടുത്തു വാങ്ങിയിട്ടുണ്ട് എന്ന്. ശൂന്യത കണ്ട് പകച്ചുപോയപ്പോഴും വിലാപത്തിനും പല്ലുകടിക്കുമപ്പുറം നമ്മൾ വിശ്വാസത്തിന്റെ ഒത്തിരി നല്ല ആവിഷ്കാരങ്ങളും അവിടെ നടത്തിയിട്ടുണ്ട്. സഭയുടെ ശൂന്യതകളൊന്നും വെറും ശൂന്യതകളായിരുന്നില്ല, വിലകൊടുക്കുന്ന വിശ്വാസത്തിന്റെ പുതിയ അദ്ധ്യായങ്ങളും നമ്മൾ അവിടെയൊക്കെ വിരചിച്ചിട്ടുണ്ട്.

ഒന്നാമതായി മറിയക്കുട്ടി കൊലക്കേസിലെ ഫാ. ബനഡിക്ട്. സത്യത്തിന്റെ പരസ്യസാക്ഷ്യം യഥാർത്ഥ കുറ്റവാളിയുടെ ബന്ധുക്കൾ തന്നെ നടത്തിയിട്ടും അതിനെ മനഃപൂർവ്വം തമസ്കരിക്കേണ്ടത് സഭയുടെ ശത്രുക്കൾക്ക് ആവശ്യമാണ്. അസത്യങ്ങളും അർദ്ധസത്യങ്ങളും അവശേഷിപ്പിക്കുന്ന അപകർഷതയാൽ വൈകിയെത്തുന്ന സത്യങ്ങളെ യഥോചിതം സ്വാഗതം ചെയ്യാനും ഉദ്ഘോഷിക്കാനും നാം പരാജപ്പെടുന്നു. മറിയക്കുട്ടി കൊലക്കേസ്, ബാലചന്ദ്രൻ ചുള്ളിക്കാട് സമരവേദിയിൽ ഈ ദിവസങ്ങളിൽ വീണ്ടും ചിന്തയുടെ മുഖ്യ ധാരയിലേക്ക് കൊണ്ടുവന്നു. തെളിവില്ലാത്തതുകൊണ്ട് ബനഡിക്ടച്ചനെ കോടതി വെറുതെ വിടുകയാണത്രേ ചെയ്തത്. ബനഡിക്ട് അച്ചനെക്കുറിച്ച് നമ്മൾ പറഞ്ഞതും ചെയ്തതുമെല്ലാം നിഷ്ഫലമായി! ബനഡിക്ടച്ചൻ അവശേഷിപ്പിക്കുന്ന സത്യത്തെ കത്തോലിക്കാ കുട്ടികൾക്കെങ്കിലും ബോദ്ധ്യപ്പെടുത്തിക്കൊടുക്കാൻ നാം വേണ്ടത്ര പരിശ്രമിച്ചിട്ടുണ്ടോ എന്ന് സംശയം.

രണ്ടാമതായി നമ്മൾ ഒളിച്ചിരിക്കാൻ ആഗ്രഹിക്കുന്ന വേറൊരു കേസ് അഭയക്കേസാണ്. വിചാരണ പോലും കൂടാതെ കുറ്റാരോപിതനായ ഒരു വ്യക്തിയെ വെറുതെ വിടണമെന്ന് കോടതി തീരുമാനിച്ചു. ഇനിയൊരു ജന്മം കൂടിയുണ്ടെങ്കിലും ഞാനൊരു വൈദികനാകാനാണ് ആഗ്രഹിക്കുന്നത് എന്നാണ് അദ്ദേഹം പറഞ്ഞത്. കേരളസഭ തന്നെ ആഖ്യാനം ചെയ്യാൻ ബാക്കികിടക്കുന്ന വലിയൊരു ധാർമ്മികശക്തിയാണ് പൂതൃക്കയിലച്ചൻ. പക്ഷേ കത്തോലിക്കാമാധ്യമങ്ങൾ പോലും അച്ചന്റെ വാക്കുകൾക്ക് വേണ്ടത്ര പ്രാധാന്യം കൊടുത്തിട്ടുണ്ടോ എന്ന് സംശയമാണ്.

മൂന്നാമതായി, കൊട്ടിയൂർ സംഭവത്തിൽ, കുറ്റവാളിയെ രക്ഷിക്കാൻ ശ്രമിച്ചു എന്ന് ആക്ഷേപിച്ച് മാധ്യമങ്ങൾ മുഴുവൻ സഭയെ പ്രതിസ്ഥാനത്ത് നിർത്തുകയായിരുന്നു. ഇന്നിതാ കുറ്റരോപിതയായ ഒരു കന്യാസ്ത്രീയെയും വേറെ രണ്ട് ഡോക്ടർമാരെയും പ്രതിപ്പട്ടികയിൽ നിന്നും ഒഴിവാക്കാൻ സുപ്രീം കോടതി തന്നെ ഉത്തരവിട്ടിരിക്കുന്നു.

നാലമതായി, ജലന്ധർ വിഷയത്തിൽ കേരളകത്തോലിക്കാ മെത്രാൻ സമിതിക്കു പോലും സത്യം പൂർണ്ണമായും അറിഞ്ഞുകൂടായിരുന്നുവെന്നു മനസ്സിലാക്കുമ്പോൾ സാധാരണ ജനങ്ങളെ നമുക്കെങ്ങനെ കുറ്റം പറയാനാകും. സംവിധാനങ്ങളിൽ വരുത്തേണ്ട വലിയ ഭേദഗതികളുടെ സൂചനകളാണ് നാം ഇതിലൂടെ തിരിച്ചറിയുന്നത്. എല്ലാം ആക്ഷേപങ്ങളും സഹിച്ച് കലാശക്കൊട്ടും കഴിയുമ്പോഴാണ് നാം അറിയുന്നത് ലൈംഗികാപവാദം സംബന്ധിച്ച് സഭക്ക് പരാതി ലഭിച്ചിട്ടില്ല എന്ന കാര്യം. എൺപത് ശതമാനം കത്തോലിക്കാ വിശ്വാസികളും ഈ വസ്തുതകൾ അറിയുന്നുണ്ട് എന്ന് ഞാൻ ചിന്തിക്കുന്നില്ല. പറഞ്ഞുവരുന്നതിന്റെ സാംഗത്യമിത്രേയുള്ളു. സംവിധാനങ്ങളെ ഫലപ്രദമായി ഉപയോഗിക്കാത്തതുമൂലം നാം വലിയ വിലകൊടുത്തു കൊണ്ടിരിക്കുകയാണ്. ശരിയായ ഗൃഹപാഠം ചെയ്യാൻ നാം പഠിച്ചിട്ടില്ലാത്തതുകൊണ്ട് അസത്യങ്ങൾക്ക് വലിയ മാർക്കറ്റ് ലഭിക്കുകയാണ്.

ഈ കോലഹലങ്ങളെല്ലാം കെട്ടടങ്ങിക്കഴിയുമ്പോൾ സഭക്ക് ഒരുപാടു കാലത്തേക്ക് പുതിയ പ്രബോധനത്തിന് വേണ്ട ഉൾക്കാഴ്ചകളും ദൈവശാസ്ത്ര വിഭവങ്ങളും ഇത് അവശേഷിപ്പിക്കുന്നുണ്ട്. മാധ്യമങ്ങളിലൂടെ വന്ന ചർച്ചകളും ചില സാംസ്കാരികനായകന്മാരുടെ പ്രഭാഷണങ്ങളും നാം ശേഖരിച്ച് വച്ച് ഹോംവർക്ക് ചെയ്യണം. ഭാവിയിലെ നീതിക്കു മുന്നിൽ നിലവിളികളാകേണ്ട ശതകാലത്തിലെ അനീതിയുടെ അട്ടഹാസങ്ങളാണ് അവയിൽ പലതും. കാലം നമുക്ക് തന്നിരിക്കുന്ന വലിയ ആയുധങ്ങളാണവ. വരുംകാലത്ത് ഇവയൊക്കെയും ഉപയോഗപ്പെടുത്താൻ നമുക്ക് സാധിക്കണം. ഇവയൊക്കെയും നമുക്ക് വലിയ അവസരങ്ങളാണ് എന്ന് തിരിച്ചറിയാം. അത്തരമൊരു ഭാവാത്മക വിശകലനത്തിലേക്ക് നമുക്കൊന്ന് പ്രവേശിക്കാം.

**നമ്മൾ കരയാൻ പഠിക്കുകയാണ്!**

ജലന്ധർ സംഭവത്തിലൂടെ തിരുസ്സഭ കരയാൻ പഠിക്കുകയാണ്. കരയാൻ സാധിക്കുക എന്നത് വലിയൊരനുഗ്രഹമാണ്. കത്തോലിക്കാസഭയുടെ ശിലാസ്ഥാപനം നടന്നത് പീലാത്തോസിന്റെ അരമനയിൽ വച്ചാണ്. അവിടെ നിന്നാണ് കർത്താവ് പത്രോസിന്റെ ഉള്ളുരുകിയ കരച്ചിൽ കാണുന്നത്. അപ്പോൾ അവിടുന്ന് തീരുമാനിച്ചു, ആദ്യത്തെ വലിയ മുക്കുവനെ. തിബേരിയാസ് തീരത്തുവച്ച് മൂന്നാം തവണ നീ എന്നെ

സ്നേഹിക്കുന്നുവോ എന്ന് ചോദിച്ചപ്പോൾ പത്രോസ് 'ദുഖിതനായി'. കത്തോലിക്കാസഭയുടെ ആരംഭം ഈ ദുഖത്തിൽ നിന്നാണ്. ആദ്യത്തെ മെത്രാൻ പട്ടത്തിനു ശേഷം നടന്നത് അനുമോദനയോഗവും പൗരസ്വീകരണവുമായിരുന്നില്ല, അഭിഷിതന്റെ മരണത്തെ സംബന്ധിച്ച വിളംബരമായിരുന്നു. തിരുസ്സഭയിൽ അധികാരത്തിന്റെ ഉറവിടം ദുഖമാണെന്ന് അറിയണം. ഈ നാളുകളിൽ നാമെല്ലാവരും ദുഖിക്കുകയായിരുന്നു. ആത്മാർത്ഥമായി സഭയെ സ്നേഹിക്കുന്ന എല്ലാ വിശ്വാസികളും വലിയ മുക്കുവരായി മാറിയ ദിനങ്ങളായിരുന്നു കടന്നുപോയത്. എല്ലാവരും ഹൃദയം തകരുംവിധം ദുഖിച്ചു. ഈ ദുഖം വൃഥാവിലാകാനുള്ളതല്ല. അതിലൂടെ പുതിയ സഭയുടെ അസ്ഥിവാരം പടുത്തുയർത്തപ്പെടണം. ദുഖമുള്ളിടത്ത് ഏറ്റുപറച്ചിലുകളുണ്ടാകും, തിരുത്തലുകളുണ്ടാകും.

'I made a serious mistake, I wish to apologise to those whom I have offended. I wish to apologise to them personally in the coming months.' പശ്ചാത്തലത്തിൽ നിന്നും അടർത്തിമാറ്റി ഉദ്ധരിച്ച ഈ വാക്കുകൾ ആരുടേതാണെന്ന് പറയാമോ? ബുദ്ധിമുട്ടാണ്. ഫ്രാൻസിസ് മാർപ്പാപ്പയുടെ വാക്കുകളാണിത്. മാർപാപ്പ ജൂണിൽ ചിലിയിലെ മെത്രാന്മാർക്കയച്ച കത്തിലെ വരികളാണിവ. ചിലിയിലെ ഒരു മെത്രാൻ നിമയനത്തിൽ സംഭവിച്ച വീഴ്ചയെപ്പറ്റിയാണ് പാപ്പ ഇവിടെ പരമാർശിക്കുന്നത്. തനിക്ക് ലഭിച്ച ചില തെറ്റായ വിവരങ്ങളുടെ അടിസ്ഥാനത്തിലായിരുന്നു ഈ നിയമനം എന്ന് പിന്നീട് പാപ്പ മനസ്സിലാക്കി. തെറ്റ് തിരുത്തുവാൻ ചിലിയിലെ മുഴുവൻ മെത്രാൻമാരെയും റോമിലേക്ക് വരാനാവശ്യപ്പെട്ടുകൊണ്ടുള്ള മാർപ്പാപ്പയുടെ കത്തിലാണ് ക്ഷമാപണം. ഈ നിയമനത്തിലൂടെ വ്രണപ്പെട്ട പീഡിതരായ ഇരകളോടാണ് മാർപ്പാപ്പ ക്ഷമാപണം നടത്തുന്നത്. എന്തൊരു ആർജ്ജവത്വമാണ് ഈ വാക്കുകൾക്കുള്ളത്. ഇത്തരം ആർജ്ജവത്വത്തോടു കൂടി തെറ്റ് ഏറ്റുപറയുക എന്നത് പരിശുദ്ധാത്മാവിന്റെ പ്രവർത്തനമാണ്. തെറ്റുപറ്റുമ്പോൾ തിരുത്തുവാൻ കാണിക്കുന്ന ധൈര്യം പരിശുദ്ധാത്മാവിന്റേതാണ്. അടുത്തകാലത്തുണ്ടായ സംഭവങ്ങളിൽ ഡിപ്ലോമാറ്റിക് ആയ ഭാഷ ഉപയോഗിച്ച് പ്രതികരിച്ചെങ്കിലും സുവിശേഷാത്മകമായ ഔന്നത്യങ്ങൾ അവയിൽ ഉണ്ടായിരുന്നില്ല. അതിനാൽ ദു:ഖത്തിൽ നിന്നുള്ള ഏറ്റുപറച്ചിലുകൾ നമുക്കുണ്ടാകണം. ഒരുവാക്ക് ക്ഷമാപണം നടത്താനോ അല്പമൊന്നു കുനിഞ്ഞുകൊടുക്കാനോ സഭയിൽ പലർക്കും ധൈര്യമില്ലാത്തതുകൊണ്ട് എന്തുമാത്രം അപകടങ്ങളാണ് നടന്നുകൊണ്ടിരിക്കുന്നത്. സഭക്ക് കൈമോശം വന്നിരിക്കുന്ന വലിയൊരു മൂല്യമാണ് ദു:ഖം എന്ന് പറയുന്നത്. 'സോറി' എന്ന ഒരു വാക്കിനുവേണ്ടി എത്ര വലിയ വിലയാണ് സഭ നൽകികൊണ്ടിരിക്കുന്നത്!

ദുഖവും കോപവുമാണ് ഇന്ന് ഈ സംഭവങ്ങളെല്ലാമായി ബന്ധപ്പെട്ട് കേരളസഭയിലുണ്ടായിരിക്കുന്ന രണ്ട് പ്രധാന വികാരങ്ങൾ. സഭയിൽ ഇന്ന് ഒരുപാട്പേർ ക്ഷുഭിതരാണ്. സഭക്ക് തെറ്റുപറ്റി, നടപടിയെടുത്തില്ല, എന്നിങ്ങനെ ചിന്തിക്കുന്നവരാണ്. അപൂർണ്ണമായ വിവരങ്ങൾ ന്യായമായ ക്ഷോഭങ്ങളെത്തന്നെ വഴിതെറ്റിക്കാം. ക്ഷോഭത്തെ നാം എപ്രകാരം കൈകാര്യം ചെയ്യുന്നുവെന്നത് പ്രധാനമാണ്. അവർക്ക് കോപിക്കാൻ അവകാശമുണ്ട്. അമേരിക്കൻ എന്റർപ്രൈസ് സൊസൈറ്റിയുടെ പ്രസിഡന്റും സഭാസ്നേഹിയുമായ ആർതർ സി. ബ്രൂക്സ് ആഗോളസഭയിലെ ലൈംഗികാപവാദങ്ങളുടെ പശ്ചാത്തലത്തിൽ 'ന്യൂയോർക്ക് ടൈംസിൽ' എഴുതിയ ലേഖനത്തിൽ സഭാനേതൃത്വത്തിന് നൽകുന്ന ഉപദേശമാണിത്: 'അൽമായരുടെ ക്ഷോഭത്തെ സ്വാഗതം ചെയ്യാൻ പഠിക്കുക'. ഡിവോഴ്സിന്റെ മനശാസ്ത്രം പഠിപ്പിക്കുന്നവർ പറയുന്നത് ക്ഷോഭം നല്ലതാണെന്നതാണ്. സ്നേഹിക്കുന്നതുകൊണ്ടാണ് ക്ഷോഭിക്കുന്നത്. എന്നാൽ കോപത്തോടു കൂടി പുച്ഛം (disgust) കടന്നുവരും. പരിഹരിക്കപ്പെടാത്ത കോപമാണ് പുച്ഛം അഥവാ ഡിസ്ഗസ്റ്റ്. പുച്ഛം വെറുപ്പിലേക്ക് അതിവേഗത്തിൽ എത്തിച്ചേരും. അത് സഭയുമായുള്ള ഡിവോഴ്സിലേക്ക് നയിക്കും.

അല്മായ സമൂഹത്തിന്റെ കോപത്തെ സ്വാഗതം ചെയ്യാൻ നാം പഠിക്കണം. സഭയെ സ്നേഹിക്കുന്നതുകൊണ്ടാണ് ചിലരെല്ലാം വല്ലാതെ ക്ഷുഭിതരായിരിക്കുന്നത്. പക്ഷേ, ആ ക്ഷോഭം ഡിവോഴ്സിലേക്ക് നയിക്കാൻ ഇടയാകരുത്. വി. അഗസ്റ്റിന്റെ ഏറ്റുപറച്ചിലുകൾ പോലെ ഒരു പത്തുവർഷത്തിനപ്പുറം സമയത്തിന്റെ പൂർണ്ണതയിൽ സഭയിൽ സംഭവിക്കേണ്ട ഏറ്റുപറച്ചിലുകളെയും തിരുത്തലുകളെയും നാം സ്വപ്നതുല്യം താലോലിക്കണം. ഞങ്ങൾക്ക് തെറ്റുപറ്റി എന്ന് എല്ലാവരും ഏറ്റുപറയേണ്ടതുണ്ട്. എല്ലാവർക്കും തെറ്റുപറ്റിയ സംഭവമാണിത്. മെത്രാനും, കന്യാസ്ത്രീകളും, വിപ്ലവനായകരും സംസ്കാരികനായകരും, മാധ്യമങ്ങളും എല്ലാവരും സത്യങ്ങൾക്കൊപ്പം അസത്യങ്ങളെയും അർദ്ധസത്യങ്ങളെയും പോറ്റിയിട്ടുണ്ട്. അതിനാൽ ആർജ്ജവത്വമുള്ള എല്ലാവരും ക്ഷമ ചോദിക്കുന്നതാണ് കൂടുതൽ ഔന്നത്യമുള്ളത്.

**നമ്മൾ സംഭാഷിക്കാൻ പഠിക്കുകയാണ്!**

രണ്ടാമതായി, നമ്മൾ സംഭാഷിക്കാൻ പഠിക്കുകയാണ്. സംവാദങ്ങൾ നടക്കേണ്ടതുണ്ട്. ദൈവവും പിശാചും ഒരുമിച്ചിരുന്ന് നയരൂപീകരണം നടത്തുന്ന വിചിത്രമായ ചിത്രം ജോബിന്റെ പുസ്തകത്തിൽ നമ്മൾ കാണുന്നുണ്ട്. ഇറ്റാലിയൻ നാസ്തിക സൊസൈറ്റിയുടെ പ്രസിഡന്റിനെ സംവാദത്തിനായി വത്തിക്കാനിലേക്ക് രണ്ടുപ്രാവശ്യം നേരിട്ട് ക്ഷണിച്ചത് ഫ്രാൻസിസ് പാപ്പയാണ്. സംവാദത്തിനുള്ള ക്രിസ്തീയമായ ആർജ്ജവത്വത്തിന്റെ നല്ല മാതൃതകളാണിവ. ബഹുമുഖങ്ങളായ ആശയങ്ങളുടെ വിനിമയത്തിന്റേയും ക്രിയാത്മകമായ ആശയസംഘർഷങ്ങളുടെയും ഭീമമായ ദാരിദ്രം സഭയിൽ നിലവിലുണ്ട്.

വിമർശനങ്ങൾ ഉന്നയിക്കുന്നവരെല്ലാം ശത്രുക്കളാണെന്ന് നാം വിചാരിക്കരുത്. സ്നേഹത്തിൽ നിന്നും വിമർശനങ്ങളുണ്ടാകും.'ക്രിസ്തുവിനെക്കാൾ വലിയ സത്യമുണ്ടോ, ഉണ്ടെങ്കിൽക്കൂടി എനിക്കതുവേണ്ട , ക്രിസ്തുവിനെ മതി.' എന്നത് ഡോസ്തയോവ്സ്കിയുടെ വാക്കുകളാണ്. അദ്ദേഹം തന്നെയാണ് സഭാവിമർശനത്തിന്റെ ശക്തമായ ആഖ്യാനങ്ങൾ രചിച്ചതും. മെത്രാന്റെ മുദ്രമോതിരം ചുംബിച്ചിട്ട് തടവറയിൽ നിന്ന് ഇറങ്ങിപ്പോകുന്ന ക്രിസ്തുവിനെ അവതരിപ്പിച്ചിരിക്കുന്നതും അദ്ദേഹമാണ്. സംവാദങ്ങൾക്കുള്ള സൂചനകൾ

സഭയിൽ നിന്ന് നമുക്ക് ലഭിച്ചുതുടങ്ങിയിട്ടുണ്ട്. ഒത്തിരി വർഷങ്ങളായി സഭക്കെതിരെയുള്ള ആക്ഷേപങ്ങൾ നാം ഏഷ്യാനെറ്റിൽ നിന്നും മാതൃഭൂമിയിൽ നിന്നും മറുനാടനിൽ നിന്നുമൊക്കെയാണ് കേട്ടിട്ടുള്ളത്. ഇന്ന് ഇത്തരം വിഷയങ്ങൾ സഭക്കുള്ളിൽ തന്നെ കേൾക്കാനും ചർച്ച ചെയ്യാനും നാം തയ്യാറാകുന്നു. സഭയുടെ മാലിന്യങ്ങൾ മാത്രം ലേലം ചെയ്ത് തടിച്ചുകൊഴുക്കുന്ന ബാഷാൻ പശുക്കളാണ് വിമതശബ്ദങ്ങൾ പലതും.

വിമർശനങ്ങളെ ഘട്ടം ഘട്ടമായി സ്വാംശീകരിച്ചുകൊണ്ട് പക്വതയാർജ്ജിച്ച തിരുത്തൽ ശബ്ദങ്ങളെ വളർത്തിയെടുക്കാൻ സാധിക്കാത്തതുകൊണ്ടാണ് സഭയുടെ ഒത്തിരി പ്രവാചകർ ജലന്ധർ വിഷയത്തിൽ വേച്ചുനടക്കുന്ന കാഴ്ച സഭയ്ക്കു കാണേണ്ടിവന്നത്. നമ്മുടെ പ്രവാചകന്മാർ നടക്കാൻ പഠിക്കുന്നതേയുള്ളു. ഒത്തിരിവീഴ്ചകൾ അവർ വരുത്തിയിട്ടുണ്ട്. കാരണം, ക്രിസ്തീയമായ പ്രവചനത്തിന്റെ പരിശീലനവും പാരമ്പര്യവും കേരളസഭയ്ക്ക് കുറവാണ്. നമ്മുടെ മഹത്തായ ദൈവശാസ്ത്രവിവാദങ്ങൾക്ക് പലപ്പോഴും ഒരു നല്ല പാഷണ്ഡതയുടെ നിലവാരം പോലുമില്ല. ആന്തരികസംഘർഷങ്ങളെ കൈകാര്യം ചെയ്യാനുള്ള പക്വത സഭയിലെ ദൈവശാസ്ത്രജ്ഞന്മാരും പ്രവാചകന്മാരും കൈവരിച്ചിട്ടില്ല എന്നതാണ് യാഥാർത്ഥ്യം. എങ്ങനെയാണ് ക്രിസ്തീയസഭയിൽ ആത്മവിമർശനം നടത്തേണ്ടത് എന്ന് നാം പഠിച്ചുവരുന്നതേയുള്ളു. എല്ലാ പ്രതികരണങ്ങളും ഇനിയുമേറെ നാം പഠിക്കാനുണ്ട് എന്നതിന്റെ സൂചനകളാണ്. രണ്ടായിരം വർഷത്തിന്റെ പാരമ്പര്യമുള്ള സഭയ്ക്ക് കൈകാര്യം ചെയ്യാൻ സാധിക്കാത്ത ഒരു വിമതനും കേരളത്തിലെങ്ങും ഉണ്ടായിട്ടില്ല. സുവിശേഷാത്മകമായ സമീപനങ്ങൾ നാം സ്വീകരിക്കണം എന്നു മാത്രം. 1938ൽ മുണ്ടശ്ശേരിയും എം. പി. പോളും കൂട്ടരും ചേർന്ന് ഇറക്കിയ 'കേരള കത്തോലിക്കൻ' എന്ന് ലഘുലേഖയെക്കുറിച്ച് വന്ദ്യവയോധികനായ ഒരു ദൈവശാസ്ത്രജ്ഞൻ പരമാശിച്ചതോർക്കുന്നു. അതിൽ നടത്തിയ നിരീക്ഷണങ്ങൾ ഇന്നും പരിഗണിക്കപ്പെടാതെപോലും കിടക്കുന്നു എന്നതാണ് ഇന്നത്തെ പ്രശ്നങ്ങൾ സൂചിപ്പിക്കുന്നതത്രേ!

**നമ്മൾ കൈകോർക്കാൻ പഠിക്കുകയാണ്!**

മൂന്നാമതായി, നാം കൈകോർക്കാൻ പഠിക്കുകയാണ്. കഴിഞ്ഞ ഏതാനും ദശാബ്ദങ്ങളായി വിശ്വാസത്തിന്റെ വളർച്ചയെക്കാൾ വിശ്വാസസമൃദ്ധിയുടെ ആഡംബരങ്ങളായിരുന്നു കേരളസഭയിൽ നടന്നിരുന്നത് എന്ന് തോന്നുന്നു. അമിതമായ സ്വത്വബോധം ഇത്തരമൊരു ആഡംബരമാണ്. ഐക്യത്തിന്റെ ദൃശ്യമായ പ്രതീകങ്ങളെയും പ്രസ്ഥാനങ്ങളെയും ഒന്നൊന്നായി ഇല്ലാതാക്കുന്നതായിരുന്നു സഭയുടെ വളർച്ചാശൈലി. അമിതമായ സ്വത്വബോധങ്ങൾക്ക് പലപ്പോഴും സുവിശേഷാത്മക സഹവർത്തിത്വത്തിന്റെ വലിയ വില നൽകേണ്ടിവന്നു. സഭക്കെതിരായ സംഘടിതമായ ഗൂഡാലോചനകളെപ്പറ്റി ഒരുപാട് പറഞ്ഞുകേൾക്കുന്നുണ്ട്. സംഘടിതമായതിനെ സംഘാതമായിതന്നെ നേരിടുമ്പോഴാണ് സംഘടിതഗൂഡാലോചനകൾ തന്നെ സഭയ്ക്ക് അവസരങ്ങളായി മാറുന്നത്. എല്ലാ വിഭജനങ്ങൾക്കും ദ്വൈതങ്ങൾക്കും അതീതമായി കേരളസഭ ഒരേ ഹൃദയത്തോടെ ചിന്തിക്കേണ്ടതിന്റെ ആവശ്യകതയാണ് ഇപ്പോൾ. സഭയിൽ ഒരുപാട് നന്മകളെ ജനിപ്പിക്കാൻ ഈ സംഘടിതമായ ഗൂഡാലോചനകൾ ഉപകാരപ്പെടും. ശിഷ്യന്മാർ മീൻ പിടിക്കാൻ പോകുമ്പോൾ സമൃദ്ധികൊണ്ട് വല കീറാൻ തുടങ്ങുകയാണ്. അപ്പോൾ മറ്റു വള്ളങ്ങളിലുള്ളവരെക്കൂടി വിളിക്കുകയാണ്. ടീം വർക്ക്! നോബേൽ സമ്മാനങ്ങൾ പോലും ഇന്ന് വ്യക്തികൾക്കല്ല, ടീമുകൾക്കാണ് നൽകപ്പെടുന്നത്. കോർപ്പറേറ്റുകൾപോലും സ്വാർത്ഥപരമായി സഹകരണമന്ത്രം ഉരുവിടുകയാണ്.

കേരളസഭയിലെ വിശ്വാസത്തിന്റെ അതിസമൃദ്ധി നമുക്ക് ബാദ്ധ്യതയായി മാറല്ലല്ലോ.

അതിനാൽ വലകീറുന്ന സൂചനകൾ ലഭിക്കുമ്പോൾ നാം കൈകോർക്കേണ്ട സാഹചര്യം എത്തിച്ചേർന്നിരിക്കുന്നു.

സെക്കുലർ ഭാഷ സംസാരിക്കാൻ കഴിയുന്നവർ സഭയിൽ ചുരുക്കമാണ്. മുഖ്യധാരാസമൂഹത്തിൽ കേരളസഭ ഒറ്റപ്പെട്ടുപോകുന്നു. സാംസ്കാരികവും ബൗദ്ധികവുമായ ആഴം നമുക്ക് നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. ഇത്തരത്തിലുള്ള നഗ്നതകളും ദാരിദ്ര്യവും നാം തിരിച്ചറിയണം. നാളേക്കുവേണ്ടി നാം എന്താണ് ഒരുമിച്ച് ചെയ്യേണ്ടത് എന്നാലോചിക്കേണ്ടതുണ്ട്. അത്മായരുടെയും സാംസ്കാരിക നായകരുടെയും കൈപിടിക്കാനും നാം മടിക്കരുത്. പ്രൊഫഷണൽ പരിശീലനം നല്കി സഭയുടെ വക്താക്കളായി മാറാൻ ആളുകൾ വേണം. വലിയ മാനവ വിഭവശേഷിയുള്ള സഭക്ക് എന്തുകൊണ്ട് ഇപ്രകാരമുള്ള ദാരിദ്ര്യം അനുഭവപ്പെടുന്നുവെന്ന് ചിന്തിക്കണം. സഭയ്ക്കുവേണ്ടി സംസാരിക്കുന്നവർ എന്ന മട്ടിൽ മാധ്യമത്തിൽ അവതരിപ്പിക്കപ്പെട്ടവർ തന്നെ സമൂഹത്തിന് മുന്നിൽ ഒരുപാട് സന്ദേഹങ്ങൾ അവശേഷിപ്പിക്കുന്നവയായിരുന്നുവത്രേ!

സംസ്കാരിക കേരളത്തെ അക്ഷരം പഠിപ്പിക്കുന്നതിൽ നല്ല പങ്ക് വഹിച്ച സഭയ്ക്ക് ദൃശ്യമാധ്യമരംഗത്ത് സത്യം പറയാൻ ഒരു ചാനലില്ല എന്നത് നമ്മുടെ സഹകരണമില്ലായ്മയുടെ ദൃഷ്ടാന്തമാണ്. എന്നാൽ പ്രസാധനരംഗത്ത് ഇത്രയേറെ പണം ചെലവഴിക്കുന്ന ഒരു സമുദായവും ഉണ്ടാകില്ല. എന്തുകൊണ്ട് നമുക്കൊരു മീഡിയ ഇല്ലാതെ പോകുന്നു? സത്യം അടക്കിപ്പറഞ്ഞുകൊണ്ട് കരയാനല്ലാതെ അതുറക്കെ പ്രഘോഷിക്കാൻ എന്തുകൊണ്ട് നമുക്കൊരു മാധ്യമമില്ലാതെ പോകുന്നു? സഭാ പ്രസ്ഥാനങ്ങൾ തനിയെ തനിയെ വളരുന്നു. ഓരോ രൂപതയും സന്യാസസഭയും ഓരോ സഭയെന്നതുപോലെ വർത്തിക്കുന്നു. അടിസ്ഥാനപരമായ പ്രശ്നം നമുക്കിടയിൽ ഐക്യമില്ല എന്നതാണ്.

വസ്തുനിഷ്ഠതക്കുവേണ്ടി നിലകൊള്ളുന്ന മാധ്യമങ്ങളുടെ സൈദ്ധാന്തികമായൊരു അഭാവം സാംസ്കാരിക കേരളത്തിൽ കാണാൻ സാധിക്കുന്നുണ്ട്. ഇന്ന് ധാർമ്മികമായി ഏറ്റവുമധികം തകർന്നിരിക്കുന്നത് മാധ്യമങ്ങൾ തന്നെയാണ്. കേരളത്തിന്റെ ധാർമ്മികമനസാക്ഷിയെ രൂപപ്പെടുത്തുന്നതിൽ കേരളസമൂഹം മുഖ്യാധാരാ മാധ്യമങ്ങളെത്തന്നെ പുറത്തുനിർത്തിയിരിക്കുകയാണ്. മാധ്യമങ്ങളുടെ അജണ്ടകൾക്ക് വിധേയപ്പെടുന്നവരല്ല കേരളസമൂഹം. അതിനാൽ കത്തോലിക്കാസഭയ്ക്ക് മാത്രം പറഞ്ഞുകൊടുക്കാൻ സാധിക്കുന്ന സത്യത്തിന്റെ ശബ്ദത്തിനായി കാതകൂർപ്പിക്കുവാൻ വിശ്വാസിസമൂഹം മാത്രമല്ല, പൊതുസമുഹം തന്നെ ഉണ്ടായിരിക്കും. ഇന്ന് മാധ്യമങ്ങൾ തട്ടിയെടുത്തിരിക്കുന്ന സഭാ

പ്രതിച്ഛായയുടെ തൂലികകൾ യഥാർത്ഥ ആഖ്യാതാക്കളിലേക്ക് തന്നെ തിരികെയെത്തിക്കുവാൻ സുദൃഢമായ പ്രയോഗികതീരുമാനങ്ങൾ കൂട്ടായ സഭാനേതൃത്വത്തിന്റെ പക്ഷത്തുനിന്നും ഉണ്ടാകേണ്ടതാണ്. സങ്കുചിത താൽപ്പര്യങ്ങൾ മറന്ന് പൊതുനന്മയ്ക്കുവേണ്ടി കൈകോർക്കാൻ പഠിച്ചില്ലെങ്കിൽ കേരളസഭയുടെ പ്രശ്നങ്ങൾക്ക് ഒരിക്കലും പരിഹാരമുണ്ടാകില്ല. സഹകരണത്തിന്റേയും സഹവർത്തിത്ത്വത്തിന്റേയും സത്യത്തെ വീണ്ടെടുക്കാതെ സത്യാനന്തരയുഗത്തിൽ കേരളസഭ ഒരിക്കലും സത്യത്തിന്റെ വക്താവാകാൻ പോകുന്നില്ല.

**നമ്മൾ വിശ്വസിക്കാൻ പഠിക്കുകയാണ്!**

നാലാമതായി, നമ്മൾ വിശ്വസിക്കാൻ പഠിക്കുകയാണ്. പരീക്ഷിക്കപ്പെടുമ്പോൾ പരാജയപ്പെടുന്നതല്ല തെളിയിക്കപ്പെടാനും സ്ഥിരീകരിക്കപ്പെടാനും ചെയ്യാനുള്ളതാണ് വിശ്വാസം. അത്ഭുതങ്ങളുടെയും അടയാളങ്ങളുടെയും വലിയ സാക്ഷ്യങ്ങൾ കേരളസഭയ്ക്കുണ്ട്. ക്ഷതങ്ങളുടെയും ശൂന്യതകളുടേയും വിശ്വാസമാണ് കേരളസഭയ്ക്ക് ഇന്ന് അനിവാര്യം. മുറിവുകളെ തൊട്ട് നടത്തിയ വിശ്വാസപ്രഖ്യാപനത്തിന്റെ അപ്പസ്തോലിക പാരമ്പര്യം സഭാഗാത്രത്തിലെ മുറിവുകളാൽ തന്നെ ധന്യമാക്കപ്പെടാനുള്ളതാണ്. ഇത്തരം പ്രതിസന്ധികളിലൂടെ കേരളസഭയുടെ വിശ്വാസം കൂടുതൽ പക്വതയും സ്ഫുടതയും കൈവരിക്കുന്നതു കാണാം.

സഭയിലെ ഹൈരാർക്കി വ്യന്ദ-ത്തിന്റെ അപചയങ്ങളും പ്രതിസാക്ഷ്യങ്ങളുമാണ് എന്നും പ്രത്യേകിച്ച് ഇക്കാലത്ത് ലോകത്തിന് മുന്നിൽ സഭയെ നാണം കെടുത്തിയിട്ടുള്ളത്. അനർഹരായവർ ജറുസലേമിന്റെ തെരുവുകളെ മലിനമാക്കുമ്പോഴും, 'അച്ചാ, ഈശോമിശിഹായ്ക്ക് സ്തുതിയായിരിക്കട്ടെ' എന്നുച്ചരിക്കുന്ന സത്യവിശ്വാസികളുടെ അധരങ്ങൾ തളരുന്നില്ല എന്നത് കേരളത്തിന്റെ ഉദാത്ത വിശ്വാസത്തിന്റെ വലിയ മുതൽക്കൂട്ടുകളാണ്. കൊട്ടിയൂർ സംഭവത്തിൽ കുറ്റക്കാരനായ വൈദികൻ നിരപരാധിയാണെന്ന് ഇപ്പോഴും വിശ്വസിക്കുന്ന ഒരു നല്ല ശതമാനം വിശ്വാസികളുണ്ടത്രേ! സഭയെന്ന വികാരത്താൽ സ്വയം അന്ധമാകുന്ന ഈ വിശ്വാസീഗണം സഭയ്ക്ക് ഒരുപോലെ മുതൽകൂട്ടും ബാധ്യതയുമാണ്. ഈ സമൂഹത്തോട് മാത്രം സംവദിക്കുന്ന ശൈലി അറിയാതെ രൂപപ്പെടുത്തുന്ന സഭ നാളെ ഈ ഗണത്തിന്റെ അനുപാതം ഗണ്യമായി താഴുമ്പോൾ ഒത്തിരി അപ്രസക്തമായി മാറുന്നു.

യഥാർത്ഥമായ വിശ്വാസത്തിന്റെ പരിശീലനം നാം പകർന്നു നൽകുന്നുണ്ടോ എന്നതാണ് ചോദ്യം. ക്രിസ്തുവിന്റെ പ്രതിപുരുഷന്മാരിൽ കുടുങ്ങിക്കിടക്കുന്ന വിശ്വാസത്തെ ക്രിസ്തുവിലേക്കു തന്നെ പൂർണ്ണമായും കേന്ദ്രീകരിക്കാനുള്ള അവസരങ്ങളാണ് പ്രതിപുരുഷന്മാരുടെ പ്രതിസാക്ഷ്യങ്ങൾ. സമരിയാക്കാരി സ്ത്രീയോട് സിക്കാർ നിവാസികൾ പറഞ്ഞത് ഇപ്പോൾ ഞങ്ങൾ വിശ്വസിക്കുന്നത് നീ പറഞ്ഞതുകേട്ടിട്ടല്ല, ഞങ്ങൾ തന്നെ നേരിട്ടറിഞ്ഞിട്ടാണ് എന്നാണ്. ഇതാണ് സിക്കാർ പട്ടണ വിശ്വാസികളുടെ പ്രായപൂർത്തി കൈവരിച്ച വിശ്വാസ മാതൃക. മുതിർന്നവർക്ക് തന്നെ പറഞ്ഞുകൊടുക്കേണ്ട ശരിയായ വിശ്വസപാഠങ്ങളുടെ വെല്ലുവിളികളാണ് സമീപകാല കോടതിവിധികൾ കൊണ്ടുവരുന്നത്. നിയമം മൂലം വിലക്കപ്പെട്ടിരിക്കുന്നതുകൊണ്ടല്ല, സ്വാതന്ത്രരായിരിക്കുമ്പോഴാണ് പാപപുണ്യങ്ങളുടെ യഥാർത്ഥ വിവേചനം സത്യവിശ്വാസി കാണിക്കേണ്ടത്. ഇത്തരുണത്തിൽ കോടതിവിധികൾ വെല്ലുവിളി പോലെ തന്നെ വിശ്വാസത്തിന്റെ മാറ്റുരുക്കാനുള്ള അവസരങ്ങൾ കൂടിയാണ്.

പ്രതിവിധികളുടെ അന്വേഷണവും നമ്മുടെ ചർച്ചയുടെ വിഷയമാണല്ലോ. അടിസ്ഥാനകാരണങ്ങളുടെ തിരിച്ചറിവിൽ തന്നെ ശരിയായ പ്രതിവിധികൾക്കുള്ള ദിശാസൂചനകളും ഉൾച്ചേർന്നിട്ടുണ്ട്. 'ഇതും കടന്നുപോകും' എന്ന സമീപനം പുലർത്തി പ്രശ്നങ്ങളെ തമസ്കരിക്കുന്നത് തിരുസഭയോടുകാണിക്കുന്ന അനാദരവും ഉത്തരവാദിത്വമില്ലായ്മയുമായിരിക്കും. അമേരിക്കൻ സഭ ഇക്കാര്യത്തിൽ ചില ആശാവഹമായ സൂചനകൾ തരുന്നുണ്ട്. 2004-ൽ വിവാദങ്ങൾ പൊട്ടിപ്പുറപ്പെട്ടപ്പോൾ അമേരിക്കൻ മെത്രാൻ സമിതി പുറപ്പെടുവിച്ച 'ഡള്ളസ് ചാർട്ടർ' വളരെ വിഖ്യാതമാണ്. ഒരു കർദ്ദിനാളോ വൈദികനോ അംഗമാകാതെ പ്രഗത്ഭരായ സാമൂഹ്യശാസ്ത്രജ്ഞന്മാരെയും നിയമവിദഗ്ദരെയും സാംസ്കാരിക നേതാക്കളെയും മാത്രം ഉൾപ്പെടുത്തിക്കൊണ്ട് ഒരു പന്ത്രണ്ടംഗ കമ്മീഷൻ രൂപീകരിച്ചു. അവർ കൊണ്ടുവന്ന മാർഗ്ഗരേഖയാണ് ഡള്ളസ് ചാർട്ടർ. വളരെ വിപ്ലവാത്മകമായ ചുവടുവെയ്പായിരുന്നു അത്. തെറ്റുകൾ ഇനിയൊരിക്കലും ആവർത്തിക്കപ്പെടുകയില്ല എന്നാണ് ഡള്ളസ് ചാർട്ടർ ചർച്ച ചെയ്ത് അമേരിക്കൻ മെത്രാൻ സമിതി പറഞ്ഞത്. എന്നാൽ പിന്നീട് മെത്രാന്മാരും കർദ്ദിനാളന്മാരും കുറ്റാരോപിതരായപ്പോൾ ഡള്ളസ് ചാർട്ടറിനും പരിമിതികളുണ്ട് എന്നും അതുപോലും അപര്യാപ്തമായിരുന്നു എന്നുമാണ് അമേരിക്കൻ മെത്രാൻ സമിതിയുടെ പ്രസിഡന്റ് പറഞ്ഞത്. ഇതിന്റെ വെളിച്ചത്തിൽ മെത്രാൻസമിതിയുടെ തീരുമാനങ്ങളും നടപടിക്രമങ്ങളും മാർപാപ്പയെ അറിയിച്ചു. മാർപ്പാപ്പയാകട്ടെ മെത്രാൻമാർ തമ്മിൽ തമ്മിലും മാർപ്പാപ്പയോടുമുള്ള ഐക്യത്തിൽ വളരാൻ പ്രതേക ധ്യാനം നടത്താൻ ആവശപ്പെട്ടിരിക്കുകയാണ്. അതിനായി റോമിൽ നിന്നും പ്രത്യേക ധ്യാനഗുരുവിനെയും അയച്ചുകൊടുക്കുന്നു.

ജലന്തർ വിഷയത്തിന്റെ ശരി തെറ്റുകൾ ഇനിയും വേർതിരിക്കപ്പെടാനിരിക്കുന്നതേയുള്ളു. നിയമം നിയമത്തിന്റെ വഴിക്കു നീങ്ങുമ്പോഴും അരൂപിക്ക് നിയമത്തിന്റെ വഴി മാത്രമല്ല ഉള്ളത്. ഘടനാപരമായും നിയമപരമായും ധാർമ്മികമായും സഭയിലെ ചില blind spots ഈ വിവാദം കാട്ടിത്തരുന്നുണ്ട്. അവയെ യഥോചിതം തിരിച്ചറിഞ്ഞ് പരിഹാരങ്ങൾ കണ്ടത്തേണ്ടതുണ്ട്. ഒരു സ്വതന്ത്ര വിദഗ്ദസമിതിയുടെ നേതൃത്വത്തിൽ സുതാര്യവും സമഗ്രവുമായ വിശകലനം തന്നെ ഇനിയും തുടങ്ങിയിട്ടില്ലെങ്കിൽ അത് തീർത്തും നിരാശാജനകമാണ്. പ്രാർത്ഥനയുടെ ആഹ്വാനങ്ങളും വാഗ്ദാനങ്ങളും നമ്മൾ ഒത്തിരി കേട്ടു. ഏറ്റവും പരിപാവനമായ ഈ പ്രതിവിധി തന്നെ ഒന്നും ചെയ്യാനും പറയാനും തയ്യാറല്ലാത്തവന്റെ സ്വയം പ്രതിരോധത്തിന്റെ മന്ത്രവുമായി ഉപയോഗിക്കപ്പെട്ടേക്കാം. നീതിപൂർവ്വകമായ പ്രാർത്ഥനയുടെ നിർബന്ധങ്ങൾ തന്നെയാണ് തുടർ നടപടികൾ എന്ത് എന്ന ചോദ്യവും. പ്രതിവിധികൾ അറിയാത്തതല്ല, പ്രതിവിധികൾ വേണ്ടാത്തതിന്റെ സുരക്ഷിതത്വമാണ് നാം ഇന്ന് ഏറെ ഭയപ്പെടേണ്ടത്. വേദനിപ്പിക്കുന്ന പ്രതിവിധികൾ ആരായാനുള്ള ധൈര്യം തരണമേ എന്ന പ്രാർത്ഥന തന്നെ പ്രഥമ പ്രതിവിധി!



ടോംസ് ആന്റണി

# വിദ്യാലയത്തിലും തിരുമുറ്റത്തും ഹരിതാഭനിറയട്ടെ!

പൂത്തുമ്പികളെപ്പോലെ വിദ്യാലയ തിരുമുറ്റത്ത് പാറിനടക്കേണ്ടവരാണ് കുട്ടികൾ. അവിടെ പ്രകൃതികനിഞ്ഞരുളിയ ഹരിതാഭ ഉണ്ടാകണം. കൂട്ടിന് തുമ്പികളും, കിളികളും ഉണ്ടാകണം. പ്രാണവായുവായ ഓക്സിജന്റെ നല്ല സാമീപ്യം ഉണ്ടാകണം. വൃക്ഷലതാദികളും അവ നൽകുന്ന തണലും കൊണ്ട് സമ്പന്നമാകണം. ജലസംരക്ഷണ മാർഗ്ഗങ്ങൾ അവലംബിക്കുന്ന സംവിധാനങ്ങൾ ഉണ്ടാകണം. ഊർജ്ജപരിപാലനം വിദ്യാലയത്തിന്റെ വ്രതമായി സ്വീകരിക്കണം. മാലിന്യസംസ്ക്കരണ രംഗത്ത് പുത്തൻ ഗാഥകൾ രചിക്കപ്പെടണം. കെട്ടിടവും അനുബന്ധസംവിധാനങ്ങളും പരിസ്ഥിതി സൗഹൃദമായിരിക്കണം. വിവിധകൃഷികളും പൂന്തോട്ടവും, ഔഷധത്തോട്ടവും ഉണ്ടാകണം. അങ്ങിനെ കുട്ടികൾക്ക് പാഠ്യപദ്ധതിക്കപ്പുറം വിദ്യാലയമുറ്റത്തുനിന്ന് പഠിക്കാൻ അനവധികാര്യങ്ങൾ ഉണ്ടാവണം. ജീവികളുടെ ആവാസവ്യവസ്ഥ അതിന്റെ പൂർണ്ണതയിലേയ്ക്ക് എത്തുന്നതിന് ജൈവമാലിന്യങ്ങളും ഉണ്ടാകണം. പച്ചപ്പിന്റെ വശ്യതയും പ്രകൃതിയുടെ സുഗന്ധവും അനുഭവവേദ്യമാകണം. അതെ എന്റെ ഹരിതവിദ്യാലയസങ്കല്പം ഇങ്ങനെ നീളുന്നു.

### മരമാണ് മറുപടി

പ്രകൃതിയോട് മനുഷ്യൻ കാട്ടുന്ന ക്രൂരതകൾക്കുള്ള മറുപടി മരമാണ്. വിദ്യാലയ അങ്കണത്തിന്റെ അനിവാര്യതക്കപ്പുറം മരങ്ങൾ വച്ചുപിടിപ്പിക്കുക തന്നെവേണം. കൂടുതൽ ഓക്സിജൻ വിസർജ്ജിക്കുന്ന ആൽ, മാവ് തുടങ്ങിയ വൻമരങ്ങൾ മുതൽ, കണ്ണുകൾക്ക് കുളിർമയേകുന്ന പൂന്തോട്ടവും, ഭാരതത്തിന്റെ ആയുർവ്വേദ പാരമ്പര്യം വിളിച്ചോതുന്ന ഔഷധസസ്യത്തോട്ടങ്ങളും ഉണ്ടാവണം. നെൽകൃഷിവരെ ഭംഗിയായി ചെയ്തുവരുന്ന വിദ്യാലയങ്ങൾ ഉണ്ടെന്നത് ശ്ലാഘനീയമാണ്. സസ്യത്തോട്ടങ്ങളും ഉണ്ടാവണം. ഇവയെല്ലാം നടുന്നതും, പരിപാലിക്കുന്നതുമെല്ലാം കുട്ടികൾ തന്നെയാവണം. എല്ലാ സസ്യങ്ങളെക്കുറിച്ചും ആഴത്തിലുള്ള അറിവ് എല്ലാ വിദ്യാർത്ഥികൾക്കുമുണ്ടാകണം. മരം എന്നത് ഒരു വരമാണെന്നസത്യം വിദ്യാർത്ഥികൾ ആഴത്തിൽ മനസ്സിലാക്കണം.

### ജലസംരക്ഷണ സംവിധാനങ്ങൾ

ജലത്തിന്റെ അമൂല്യത ഓരോ കുട്ടിയും തിരിച്ചറിയണം. അനാവശ്യമായി ജലം പാഴാക്കാൻ ഇടയാവാതിരിക്കണം. ഒരു ഗ്ലാസ്സിലോ, കപ്പിലോ വെള്ളമെടുത്ത് കൈകഴുകാൻ കുട്ടികൾ ശീലിക്കണം. ശുദ്ധജലമാണ് ലഭിക്കുന്നത് എന്ന് ഉറപ്പുവരുത്തണം. ബഹിർഗമജലം വൃക്ഷങ്ങളും തോട്ടങ്ങളും നനക്കാനുപകരിക്കുന്നരീതിയിൽ സജ്ജമാക്കണം. ജലജന്യമായ രോഗങ്ങൾ ഉണ്ടാകുന്ന സാഹചര്യം ഒഴിവാക്കപ്പെടണം. വിദ്യാലയ അങ്കണത്തിൽ ജലം കെട്ടിക്കിടക്കുവാൻ അനുവദിക്കരുത്. ഫലപ്രദവും, ശാസ്ത്രീയവുമായ ജലവിനിയോഗം വിദ്യാലയാന്തരീക്ഷത്തിൽ രൂപപ്പെടണം. ജലം താഴ്ന്ന് മണ്ണിലേക്കുതന്നെ ഇറങ്ങുന്നതിനുള്ള സാഹചര്യം സൃഷ്ടിക്കപ്പെടണം. ജലസ്രോതസ്സുകൾ വൃത്തിയായി സൂക്ഷിക്കപ്പെടണം. വിദ്യാലയമുറ്റങ്ങളിൽ ടൈൽസ് ഉൾപ്പെടെ ജലം ആഴ്ന്നിറങ്ങുന്നതിന് തടസ്സം സൃഷ്ടിക്കുന്ന ഒന്നും ഉണ്ടാകുവാൻ പാടില്ല. മഴവെള്ളത്തെ പിടിച്ചുനിർത്താനും ഫലപ്രദമായി ഉപയോഗിക്കാനും കഴിയണം. മഴവെള്ള സംഭരണി നിർമ്മിക്കപ്പടണം.

### മാലിന്യത്തെ വിഭവമാക്കണം

അസ്ഥാനത്തുള്ള വിഭവമാണ് മാലിന്യം; അവ അസ്ഥാനത്ത് ആകാതെ നോക്കുകയും ശരിയായ സ്ഥാനത്തേയ്ക്ക് എത്തിക്കുകയും ചെയ്യുമ്പോൾ മാലിന്യമെന്നത് വിഭവം തന്നെയായി പരിണമിക്കുന്നു.

മാലിന്യങ്ങളെ രണ്ടായിത്തന്നെ തിരിക്കണം. ജൈവമെന്നും അജൈവമെന്നും. ജൈവമാലിന്യം സംസ്ക്കരിക്കുന്നതിന് അനുയോജ്യമായ ബയോഗ്യാസ് പ്ലാന്റ് വിദ്യാലയത്തിൽ ഉണ്ടാകണം. ബയോഗ്യാസിൽ നിന്ന് ഉച്ചക്കഞ്ഞി ഉൾപ്പെടെ പാചകം ചെയ്യുവാൻ തക്കവിധത്തിലുള്ളത് ക്രമപ്പെടുത്തണം. അജൈവമാലിന്യങ്ങൾ വിദ്യാലയങ്ങളിൽ കൊണ്ടുവരാനുള്ള സാധ്യത പരമാവധി കുറയ്ക്കണം. ബയോഗ്യാസ് പ്ലാന്റുകൾ വളരെ നന്നായി പരിപാലിക്കുന്നതിനുള്ള സംവിധാനം ക്രമീകരിക്കണം. പ്ലാസ്റ്റിക് ഉൾപ്പെടെയുള്ള അജൈവമാലിന്യങ്ങൾ എറോബിക് പ്ലാന്റുകളിലേയ്ക്ക് കൃത്യമായ ഇടവേളകളിൽ കൊണ്ടുപോകുന്നതിനുള്ള സംവിധാനം ഒരുക്കണം. കുറച്ച് ജൈവമാലിന്യങ്ങൾ വിദ്യാലയത്തിന്റെ ഒരു പ്രത്യേക കോണിൽ നിക്ഷേപിക്കണം. പക്ഷികൾക്കുള്ള ഭക്ഷണമായി അത് മാറട്ടെ. പക്ഷികളും നമ്മുടെ വിദ്യാലയത്തിന് പ്രിയപ്പെട്ടവർ തന്നെയായി പരിണമിക്കട്ടെ.

### പരിസ്ഥിതി സൗഹൃദ കെട്ടിടങ്ങൾ

കാറ്റും വെളിച്ചവും കയറിയിറങ്ങുന്ന പഠനമുറികൾ; പകൽ ഫാനും ബൾബുകളും പ്രവർത്തിപ്പിക്കാൻ ആവശ്യമില്ലാത്ത തരത്തിലുള്ള കെട്ടിടനിർമ്മാണവും വിന്യാസവും ഉണ്ടാവകണം. പരിസ്ഥിതിക്കോ, ആരോഗ്യത്തിനോ ഭംഗം വരുത്തുന്ന നിർമ്മാണ വസ്തുക്കൾ ഉപയോഗിച്ചുള്ളതാവരുത് വിദ്യാലയകെട്ടിടങ്ങൾ. വിദ്യാലയകെട്ടിടങ്ങൾ കടുത്തനിറങ്ങൾക്കുപകരം കുട്ടികൾക്ക് പ്രചോദനവും കണ്ണിന് കുളിർമയും പകരുന്ന നിറച്ചാർത്തുകൾകൊണ്ട് സമ്പന്നമാക്കണം.

### ഹരിതചട്ടങ്ങൾ പാലിക്കപ്പെടണം

വിദ്യാലയവുമായി ബന്ധപ്പെടുന്ന എല്ലാ കാര്യങ്ങളിലും സ്റ്റീൽ, ചില്ല് പ്ലേറ്റുകൾ ശീലമാക്കണം. തുണിസഞ്ചികൾ ഉപയോഗിക്കപ്പെടണം. മഷിപ്പേന ഉപയോഗിക്കുന്ന തരത്തിലേയ്ക്ക് കുട്ടികളുടെ ശീലത്തെ പരിണമിപ്പിക്കണം. വിദ്യാലയങ്ങളിലെ എല്ലാ പരിപാടികളിലും തുണികൊണ്ടുള്ള ബാനർ നിർബന്ധമാക്കണം. പ്രകൃതി സൗഹൃദ അലങ്കാരങ്ങളാകണം അലങ്കരിക്കുന്നതിന് ഉപയോഗിക്കുവാൻ. തുണിത്തുവാലകൾ ശീലമാക്കണം. സ്റ്റീൽ ഗ്ലാസ്സുകൾ ശീലമാക്കണം. കുട്ടികളുടെ പ്രോജക്ടുകൾക്കും പ്രചരണപ്രവർത്തനങ്ങൾക്കും പരിസ്ഥിതി സൗഹൃദ വസ്തുക്കൾ മാത്രം ഉപയോഗിക്കണം. ഉപഹാരങ്ങൾക്ക് വിത്തുകളും, തൈകളും നൽകുന്ന മാതൃക ശീലമാക്കണം. ആഹാരങ്ങൾ പാഴ്സലായി വാങ്ങുന്നതിന് തട്ടുപാത്രങ്ങൾ ഉപയോഗിക്കണം.

പ്ലാസ്റ്റിക് പേനകൾ ഒഴിവാക്കപ്പെടണം. ഡിസ്പോസിബിൾ കപ്പുകൾ, പ്ലേറ്റുകൾ, സ്ട്രോകൾ, ഗ്ലാസ്സുകൾ, സ്പൂണുകൾ എന്നിവ ഒഴിവാക്കണം. ടിഷ്യുപേപ്പർ, പേപ്പർ മേശവിരി എന്നിവയും ഒഴിവാക്കപ്പെടണം. ഫാസ്റ്റ്ഫുഡ്, ജംഗ്ഫുഡ് എന്നിവ ഒഴിവാക്കപ്പെടണം. ജൈവകൃഷി, കൂട്ടുകൃഷി എന്നിവ ശീലമാക്കണം. മഴക്കുഴി നിർമ്മാണം, മഴവെള്ള സംഭരണികൾ എന്നിവ തുടങ്ങണം.

### കാർബൺ വിസർജ്ജനം പരമാവധി കുറയ്ക്കുക.

ഇന്ത്യയിലെ ഒരുവർഷത്തെ കാർബൺ വിസർജ്ജനം ആളോഹരി 2 ടൺ ആണ്. കേരളത്തിൽ അതിലും കൂടും. നമ്മുടെ വിദ്യാലയങ്ങൾ കാർബൺ ന്യൂട്രൺ വിദ്യാലയങ്ങളായി പരിണമിപ്പിക്കണം. വിദ്യാലങ്ങളിലേയ്ക്ക് കുട്ടികൾ വരുന്നതിന് സൈക്കിൾ പ്രോത്സാഹിപ്പിക്കണം. കാർബൺ ഡയോക്സൈഡ് അമിതമായി വിസർജ്ജിക്കപ്പെടാനുള്ള സാധ്യതകൾ കുറയ്ക്കണം. പേപ്പറുകൾ കത്തിച്ചുകളയുന്ന അവസ്ഥയും ഒഴിവാക്കപ്പെടണം.

### ഊർജ്ജസംരക്ഷണം വ്രതമാക്കണം

ഊർജ്ജസംരക്ഷിത ഉപകരണങ്ങളെക്കൊണ്ട് സമ്പന്നമാക്കണം, ഓരോ വിദ്യാലയവും. എൽ.ഈ.ഡി. ബൾബുകൾ, ഫൈവ്സ്റ്റാർ ഉപകരണങ്ങൾ, ബൾബുകളുടെ കൃത്യതയാർന്ന വിന്യാസങ്ങൾ എന്നിവ എല്ലാ വിദ്യാലയങ്ങളിലും ഉണ്ടാകണം. അനാവശ്യമായി തെളിഞ്ഞുകിടക്കുന്ന ബൾബുകളോ, പ്രവർത്തിക്കുന്ന വൈദ്യുതോപകരണങ്ങളോ ഉണ്ടാവരുത്. ഊർജ്ജസംരക്ഷണപാഠങ്ങൾ എല്ലാവിദ്യാർത്ഥികളും ഉൾക്കൊള്ളണം. സോളാർ പാനലുകൾ വച്ചുകൊണ്ട് ഊർജ്ജസംരക്ഷണരംഗത്ത് സ്വയംപര്യാപ്തത കൈവരിക്കുവാൻ ഓരോ വിദ്യാലങ്ങൾക്കും കഴിയണം.

ഹരിത വിദ്യാലയം നമ്മുടെ സ്വപ്നം മാത്രമായി അവശേഷിക്കേണ്ട ഒന്നല്ല, മറിച്ച് യാഥാർത്ഥ്യമാക്കുവാൻ കഴിയുന്ന ഒരു സുന്ദരസങ്കല്പമാണ്. എല്ലാവരും കൈകോർത്താൽ ഇച്ഛാശക്തിയോടെ അണിനിരന്നാൽ, ആശയങ്ങൾ സ്വരൂപിച്ച് വ്യക്തമായ ദിശാബോധത്തോടെ മുന്നേറിയാൽ, നമ്മുടെ വിദ്യാലയവും ഹരിതവിദ്യാലയമാകും. ഹരിതവിദ്യാലയത്തിലെ അദ്ധ്യാപകരാകുന്നതും ഏറെ അഭിമാനം തന്നെ!

## റവ. ഫാ. ഡോ. പി. ജി. തോമസ് പണിക്കർ സഭയിലെ "മല്പാൻ" പദവിയിലേക്ക്



കാരിച്ചാൽ: മലങ്കര സുറിയാനി കത്തോലിക്ക സഭയിലെ പ്രമുഖ സുറിയാനി ഭാഷാ പണ്ഡിതനും, മാർ ഈവാനിയോസ് കോളേജ് മുൻ സുറിയാനി പ്രൊഫസറും, മലങ്കര മേജർ സെമിനാരിയിലെ മുൻ രജിസ്ട്രാറുമായ റവ.ഫാ. ഡോ. പി. ജി.തോമസ് പണിക്കരെ സഭയിലെ മല്പനായി (Malpan) സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് കർദിനാൾ ക്ലീമിസ് മേജർ ആർച്ചുബിഷപ് കാതോലിക്ക ബാവ പ്രഖ്യാപിച്ചു. 2018 നവംബർ 10-ന് ബഹുമാനപ്പെട്ട അച്ചന്റെ മാതൃ ഇടവകയായ കാരിച്ചാൽ സെന്റ് ജോർജ് ദൈവാലയത്തിൽ നടത്തപ്പെട്ട പൗരോഹിത്യ സുവർണ്ണ ജൂബിലി ആഘോഷവേളയിലാണ് ഈ പ്രഖ്യാപനം അത്യഭിവന്ദ്യ കാതോലിക്ക ബാവ നടത്തിയത്. സുറിയാനി ഭാഷയ്ക്കും, മലങ്കര ആരാധനാക്രമ പൈതൃകം കാത്തുസൂക്ഷിക്കുന്നതിനും ബഹുമാനപ്പെട്ട അച്ചൻ ചെയ്തിട്ടുള്ള നിസ്തുലമായ സേവനങ്ങളെ മുൻ നിർത്തിയാണ് ഈ ശ്രേഷ്ഠ പദവിയിലേക്ക് ഉയർത്തിയത്. ആദരണീയരായ റവ. ഫാ. ഡോ. ജേക്കബ് തെക്കേപറമ്പിൽ മല്പാൻ (തിരുവല്ല അതിഭദ്രാസനം), റവ. ഫാ. ഡോ. ഗീവർഗീസ് ചേടിയത്ത് മല്പാൻ (പത്തനംതിട്ട ഭദ്രാസനം) ഇവർക്കുശേഷം സഭയിലെ മൂന്നാമത്തെ മല്പാനാണ് തോമസ് പണിക്കരച്ചൻ.



# ഈശോ ഒരുക്കിയ സമ്മാന കുട്ട



ശ്രീകാന്ത് എസ്.

ജർമനിയിലെ ഒരു നാട്ടിൻപുറം പഴയകാല ജർമനിയാണ്. മനോഹാരിത തിങ്ങിനിൽക്കുന്നു. വഴിയോര കച്ചവടക്കാർ ഒത്തിരിയുള്ള ഒരു തെരുവ്. അതിനടുത്ത് തന്നെയാണ് ആലിയയുടെ വീട്.

വളരെ ചെറിയ വീടാണ് അവളുടേത്. ആലിയ, അപ്പച്ചൻ, അമ്മ, കുഞ്ഞനുജൻ, അമ്മൂമ്മ എന്നിവരടങ്ങുന്ന ഒരു ദരിദ്ര കുടുംബം. അവളുടെ അപ്പച്ചൻ കുറേ നാളുകളായി രോഗിയായി കിടപ്പിലാണ്. അമ്മ പൂവ് വിറ്റുകൊണ്ടു വരുന്ന സമ്പാദ്യം കൊണ്ടാണ് ആ കുടുംബം കഴിയുന്നത്. കർത്താവിലുള്ള ആശ്രയമാണ് അവരുടെ പ്രധാന സമ്പാദ്യം.

ആലിയ ഉറക്കത്തിലാണ്. അമ്മ അതിരാവിലെ ഉണർന്നിട്ടുണ്ട്. അമ്മ പൂവുമായി വിൽക്കാനിറങ്ങി. ആദ്യം പോയത് പള്ളിയിലേക്കാണ്. അമ്മ തന്നെ ഉണ്ടാക്കിയ മനോഹരമായ ഒരു ചെറിയ പൂച്ചെണ്ട് മാതാവിന്റെ മുന്നിൽ സമർപ്പിച്ചു പ്രാർത്ഥിച്ചു. തിരിച്ചു ചന്തയിൽ വന്നു വേഗം തന്നെ പൂക്കൾ വിറ്റു തീർന്നു.

ഡിസംബർ മാസമാണ്. ക്രിസ്മസ് അടുത്തു വരുന്നുണ്ട്, തണുപ്പുമുണ്ട്. ആലിയ മൂടി പുതച്ചു കിടന്നുറങ്ങുകയാണ്. അമ്മ തിരിച്ചുവീട്ടിലെത്തിയിരുന്നു. മോളേ, എഴുന്നേറ്റു പ്രാർത്ഥിക്ക് അമ്മ പറഞ്ഞു. ആലിയ എഴുന്നേറ്റു കുരിശുവരച്ചു പ്രാർത്ഥിച്ചു. അവൾ കിടക്കുന്ന മുറിയിൽ ചെറിയൊരു കുരിശുരൂപമുണ്ട്. ഈശോയ്ക്ക് നന്ദി പറഞ്ഞു പ്രാർത്ഥിച്ചുകൊണ്ട് സ്കൂളിലേയ്ക്കു പോകാനുള്ള ഒരുക്കമായി കൃത്യസമയത്തുതന്നെ പ്രഭാത ഭക്ഷണം കഴിച്ചിറങ്ങി. എല്ലാവർക്കും സ്തുതിയും കൊടുത്തു അവൾ ബാഗുമായി വീട്ടിൽ നിന്നിറങ്ങി.

ആലിയ നാലാം ക്ലാസ്സിലാണ് പഠിക്കുന്നത്. അവൾ സ്ക്കൂളിലേക്കുപ്പോകുന്നത് തെരുവോരത്തുള്ള കടകളുടെ ഇടയിലൂടെയാണ്. സ്ത്രീകളും പുരുഷന്മാരുമായുള്ള എല്ലാ കച്ചവടക്കാർക്കും പൂവിൽപ്പനക്കാരിയുടെ മകളെ അറിയാം. ഒത്തിരി ബുദ്ധിമുട്ടുള്ള വീട്ടിലുള്ള കുട്ടിയാണെങ്കിലും അവളെ കണ്ടാൽ എല്ലാവർക്കും സന്തോഷമാകും. കാരണം അവൾ സ്ക്കൂളിൽ പോകുമ്പോഴും വരുമ്പോഴും പാട്ടുപാടിയും എല്ലാവർക്കും സ്തുതികൊടുത്തുമാണ് യാത്ര.

സുന്ദരിയായ ആലിയ എന്നത്തെപ്പോലെയും പാട്ടു പാടി പോകുകയാണ്. അവൾ സ്ക്കൂളിൽ എത്തി. സോഫിയ അവളുടെ ഉറ്റസുഹൃത്താണ്.

സോഫിയയുടെ വീട് കുറച്ചു അകലെയാണ്. അവിടെ കഴിഞ്ഞ ദിവസം പെയ്ത മഞ്ഞുമഴയുടെ കാര്യങ്ങളെല്ലാം ആലിയയുമായി പങ്കുവച്ചു. ഇന്നലെ അങ്കിൾ കൊണ്ടുവന്ന മിഠായി സോഫിയ ആലിയയുമായി പങ്കുവച്ചു. ആലിയ സോഫിയയെ കെട്ടിപ്പിടിച്ചു ഉമ്മകൊടുത്തു.

അന്ന് നാലാം പീരിയഡിൽ പ്രധാനാധ്യാപികയാണ് ക്ലാസ്സിൽ വന്നത്. അധ്യാപികയെ കണ്ടതു കുട്ടികളെല്ലാം എഴുന്നേറ്റു നിന്ന് സ്വാഗതംചെയ്തു അതിനുശേഷം അവരെല്ലാവരും ഒരുമിച്ചു പ്രാർത്ഥിച്ചു സീറ്റുകളിൽ ഇരുന്നു.

നിങ്ങളുടെ അധ്യാപിക അവധിയായതിനാൽ രണ്ടു ദിവസത്തേയ്ക്കു ഞാനായിരിക്കും ഈ പീരിയഡിൽ ക്ലാസ്സിൽവരുക എന്നു പ്രധാനാധ്യാപിക പറഞ്ഞു. അതിനുശേഷം ക്രിസ്മസ് വിശേഷങ്ങളും ക്രിസ്മസിനു വേണ്ടിചെയ്യേണ്ട ഒരുക്കങ്ങളേയുംകുറിച്ചു പങ്കുവച്ചു. സാന്താ ക്ലോസ് അപ്പൂപ്പൻ സമ്മാനങ്ങൾ കൊണ്ടുവരുമെന്നും എന്നാൽ ഇപ്രാവശ്യം ആ സാന്തക്ലോസ് നിങ്ങൾ ഓരോരുത്തരുമായിരിക്കുമെന്നും പറഞ്ഞു.

എന്നിട്ടു അധ്യാപിക കുറച്ചു പേപ്പറുകൾ എടുത്ത് ചെറിയതുണ്ടുകളാക്കി എല്ലാവരുടെയും പേർ അതിൽ എഴുതി എന്നിട്ടു ചുരുളുകളാക്കി ഭംഗിയുള്ള ഒരു ബാസക്കറ്റിലിട്ടു. എല്ലാകുട്ടികളോടും ഓരോ ചുരുൾ എടുക്കുവാൻ പറഞ്ഞു. കുട്ടിക്കളെല്ലാവരും ഓരോ ചുരുൾ എടുത്തു. അവരോടു തുറന്നു നോക്കുവാൻ അധ്യാപിക പറഞ്ഞു. എന്നിട്ടു അധ്യാപിക പറഞ്ഞു ആ ചുരുളിൽ ആരുടെ പേരാണോ എഴുതിയിരിക്കുന്നത് ആ വ്യക്തിയാണ് ഈ വർഷത്തെ നിങ്ങളുടെ ക്രിസ്മസ് സുഹൃത്ത്. അടുത്ത ദിവസം വരുമ്പോൾ നിങ്ങളുടെ സുഹൃത്തിന് ഒരു സമ്മാനവും കൊണ്ടുവരണം. കുറച്ചു കഴിഞ്ഞപ്പോൾ ബെല്ലടിക്കുകയും പ്രധാനാധ്യാപിക പോവുകയും ചെയ്തു.

ആലിയക്ക് സുഹൃത്തായി കിട്ടിയത് സോഫിയെയായിരുന്നു. അതുകണ്ടപ്പോൾ ആലിയ്ക്ക് സന്തോഷമായി, എന്നാൽ അതിനേക്കാൾ ഏറെ സങ്കടവുമായി. കാരണം തന്റെ പ്രിയപ്പെട്ട സുഹൃത്തിനു എങ്ങനെ സമ്മാനം കൊടുക്കും എന്ന് ഓർത്തപ്പോൾ അവൾക്ക് സങ്കടമായി.

സ്ക്കൂൾകഴിഞ്ഞ് ആലിയ വീട്ടിലേക്കു മടങ്ങി. കച്ചവടതെരുവിലൂടെ തന്നെ അവൾ മടങ്ങിയത്. എന്നാലിന്ന് പാട്ടും പാടിയില്ല മറ്റുള്ളവർക്ക് സ്തുതിയും കൊടുത്തില്ല. എല്ലാവരും അവളെ ശ്രദ്ധിച്ചു. അവളുടെ മുഖം ആകെ വാടിയിരിക്കുന്നു.

ആലിയ വീട്ടിലെത്തിയപ്പോൾ അവൾ വിഷമത്തിലാണെന്ന് അച്ഛനും അമ്മയ്ക്കും മനസ്സിലായി. അമ്മ കാരണം അന്വേഷിച്ചു. ആലിയ ഒന്നുമില്ലായെന്നു പറഞ്ഞുഒഴിവായി. കാരണം അമ്മയുടെ കൈയിൽ സമ്മാനം വാങ്ങിതരാനുള്ള പണം ഇല്ലായെന്ന് അവൾക്ക് അറിയാം. അമ്മ വീണ്ടും നിർബന്ധിച്ചപ്പോൾ അവൾ കാര്യം പറഞ്ഞു. അമ്മ അവളെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു, മോളേ, നീ ഈശോയോടു പ്രാർത്ഥിക്കു ഈശോ നിനക്കു സമ്മാനം ഒരുക്കിതരും .

അത്താഴത്തിനുശേഷം ഉറങ്ങുന്നതിനുമുമ്പ് അവൾ ഈശോയോടു മുട്ടുകുത്തി പ്രാർത്ഥിച്ചു. തന്റെ ആവശ്യം പറഞ്ഞു. എന്നിട്ടു ആലിയ ബൈബിൾ വായിച്ചിട്ട് ഉറങ്ങി.

പിറ്റേദിവസം രാവിലെ എന്നത്തെയുംപ്പോലെ അമ്മ ആലിയയെ വിളിച്ചുണർത്തി. ഈശോയോടു ഇന്നലെ പ്രാർത്ഥിച്ചോ എന്നു ചോദിച്ചു, പ്രാർത്ഥിച്ചു എന്നവൾ മൂളി. സ്ക്കൂളിൽ പോകുന്നതിനുമുമ്പ് പള്ളിയിൽ പോയി പ്രാർത്ഥിച്ചിട്ടു പോകാൻ അമ്മ പറഞ്ഞു.

പള്ളിയിൽ പോകാനുള്ളതുകൊണ്ടു ആലിയ നേരത്തെ വീട്ടിൽ നിന്നിറങ്ങി. പോകുന്ന വഴി പ്രാർത്ഥിച്ചു കൊണ്ടു തന്നെ പോയി. ആലിയ പള്ളിയുടെഗേറ്റിലെത്തി. ഗേറ്റിനടുത്ത്തന്നെ ഈശോയുടെ കുരിശ്ശടിഉണ്ട്. മനോഹരമാണുസ്ഥലം. ഭംഗിയുള്ള

ചെടികളും, പൂക്കളും, മരങ്ങളും അവിടെ ഉണ്ട്. ഒരു വലിയ മരം കുരിശ്ശടിയുടെ തൊട്ടു പിന്നാലെ ഉണ്ട്.

ആലിയ കുരിശ്ശടിയുടെ മുന്നിൽ മുട്ടുകുത്തി നിന്നു. അവൾ ഒന്നും മിണ്ടാതെ കണ്ണടച്ചു നിൽക്കുകയാണു. കുരിശ്ശടിയുടെ പുറകിലുള്ള വലിയ മരത്തിൽ നിന്നും ഒരില അടർന്നുവീണു. ആ ഇല പറന്ന് പറന്ന് ആലിയുടെ തലയിൽ വീണു. പിന്നെ അതുതാഴേയ്ക്കും. ആലിയ കണ്ണുതുറന്നു ഇല വീണ ഭാഗത്തേയ്ക്കു നോക്കി. ആലിയ്ക്കു തന്റെ കണ്ണുകളെ വിശ്വസിക്കാനായില്ല. അത്ഭുതം മനോഹരമായ പൂക്കൾകൊണ്ടുള്ള ഒരു പൂച്ചെണ്ടും സമ്മാനങ്ങൾ നിറച്ചുവച്ചിരിക്കുന്ന ഒരു കുട്ടയും. മനോഹരമായ കളിപ്പാട്ടങ്ങൾ, വളകൾ, മാല എന്നിവയടങ്ങിയ ഒരു കുട്ട.

അപ്പോൾ ആലിയയെ വേദപാഠം പഠിപ്പിക്കുന്ന സിസ്റ്റർ അവിടെവന്നു. എന്നിട്ടു ആലിയയോടു പറഞ്ഞു ഇതു മോൾക്ക് ഈശോ ഒരുക്കിയ സമ്മാനമാണ്. സിസ്റ്റർതുടർന്നു പറഞ്ഞു മോള് ഇന്നലെ വിഷമിച്ചു നടന്നു പോകുന്നത് തെരുവിലെ കച്ചവടക്കാർ ശ്രദ്ധിച്ചിരുന്നു. അവർ ഇന്ന് രാവിലെ മോളുടെ വിഷമത്തിനു കാരണം അമ്മയോട് അന്വേഷിച്ചു. അമ്മ കാര്യങ്ങളെല്ലാം വിശദീകരിച്ചും അപ്പോൾ അവരാണ് ഈ കുട്ട ഒരുക്കുകയും എന്റെയടുത്ത് കൊണ്ടുവരുകയും ചെയ്തത്. അതാണ് ഈ സമ്മാന കുട്ട സിസ്റ്റർ പറഞ്ഞു നിർത്തി.

ആലിയയ്ക്കു ഇതെല്ലാം കേട്ടപ്പോൾ സന്തോഷം വന്നു. അവൾ ഈശോയോടു നന്ദി പറഞ്ഞു. സിസ്റ്ററിനോടും നന്ദി പറഞ്ഞു. എന്നിട്ടു സമ്മാനകുട്ടയുമായി സ്ക്കൂളിലേയ്ക്കു പോയി. പോകുംവഴി തെരുവിലുള്ള എല്ലാ കച്ചവടക്കാരോടും നന്ദിയും സ്തുതിയും പറഞ്ഞു. സ്ക്കൂളിലെത്തി പ്രധാനാധ്യപികയുടെ പീരിയഡുസമയത്തു അവൾ സമ്മാനം കൊടുത്തു. ആലിയയാണ് ഏറ്റലുംവലിയ സമ്മാനം കൊടുത്തത്. സോഫിയയ്ക്കു വളരെസന്തോഷമായി. അതിനുശേഷം ആ സമ്മാനം ഈശോ തന്നതാണെന്നും. ഈശോ അത് എങ്ങനെ ഒരുക്കിയെന്നു അവൾ വിശദീകരിച്ചു. എല്ലാവർക്കും അത് കേട്ടപ്പോൾ സന്തോഷമായി. എല്ലാവരും ഈശോയ്ക്കു നന്ദി പറഞ്ഞു.



## ഉപകാരസ്മരണ



ഒരു വിശ്വാസി

## ദൈവത്തിന്റെ ഇസ്രായേൽ




പ്രവാചകന്മാർ പ്രവചിക്കുകയും വിശദീകരിക്കുകയും ചെയ്തിട്ടുള്ള, ദൈവത്തിന്റെ രക്ഷാകര പദ്ധതിയുടെ ചിത്രം പഴയനിയമ ഗ്രന്ഥങ്ങളിൽ ദൃശ്യമാണ്. ദൈവം ഇസ്രായേൽ ജനതയെ തെരഞ്ഞെടുത്തത് അവരിലൂടെ തന്റെ രക്ഷാകര പദ്ധതി പൂർത്തിയാക്കി, നമ്മുടെ കർത്താവായ യേശുമിശിഹ കാലപൂർണതയിൽ ഇസ്രായേൽ ജനതയിലൂടെ ഒരു കന്യകയിൽ നിന്ന് മനുഷ്യനായി അവതരിച്ചു. ഈ മിശിഹായെപ്പറ്റിയാണ് പഴയനിയമ പ്രവചനങ്ങൾ. പഴയനിയമത്തിന്റെ കേന്ദ്രബിന്ദു യേശുമിശിഹ തന്നെയാണ്. വിവിധ പ്രതിരൂപങ്ങളിലൂടെ മിശിഹായുടെ ജീവിത സംഭവങ്ങൾ അവതരിപ്പിക്കാൻ പഴയനിയമ ഗ്രന്ഥകാരന്മാർ പരിശ്രമിച്ചു. പ്രവചനങ്ങളുടെ പൂർത്തീകരണം നസ്രായനേശുവിൽ സംഭവിച്ചതായി പഴയനിയമ കർത്താക്കൾ തെളിയിച്ചു. പുതിയത് പഴയതിൽ മറഞ്ഞിരുന്നു. പഴയത് പുതിയതിൽ വെളിവായി (ദെയിവേർബും, 4,14–16) ‘ചെറിയ പ്രവാചകന്മാരിലെ ഇത്തരം പ്രസ്താവനകൾ ചേടിയത്ത് ഗീവർഗ്ഗീസി മൽപാനച്ചൻ ഈ ഗ്രന്ഥത്തിൽ അപഗ്രഥിക്കുന്നു. നമ്മുടെ കർത്താവിനെപ്പറ്റി കൂടുതലായറിയാൻ ഈ ഗ്രന്ഥം സഹായകമാണ്.

## ഇസ്രായേലിന്റെ പരിശുദ്ധൻ




ഉൽപത്തി മുതൽ വെളിപാടു വരെയുള്ള വിശുദ്ധ ലിഖിതത്തിലെ 50 വിഷയങ്ങളാണ് ഈ ഗ്രന്ഥത്തിൽ ചർച്ച ചെയ്യുന്നത്. ഉൽപത്തി, ന്യായാധിപന്മാർ, ഉത്തമ ഗീതം, എസെക്കിയേൽ, ഏശായ, മത്തായി, ലൂക്കോസ്, യോഹന്നാൻ, വെളിപാട് എന്നീ ഗ്രന്ഥങ്ങളിലെ വിഷയങ്ങളാണവ...മൊത്തമുള്ള അൻപത് അദ്ധ്യായങ്ങളിൽ നാലു മുതൽ നാല്പ്പത്തിമൂന്ന് വരെ പ്രശസ്തനായ ഒരിജന്റെ ഗ്രന്ഥങ്ങളെ നേരിട്ടോ അല്ലാതെയോ അടിസ്ഥാനപ്പെടുത്തിയാണ് എഴുതിയിരിക്കുന്നത്. വി. ജറോം, റുഫീനസ്, കേസറിയായിലെ എവുസേബിയോസ് എന്നിവരിലൂടെ ഒരിജൻ നമുക്ക് ലഭ്യമാണ്. 23 മുതൽ 43 വരെയുള്ള അധ്യായങ്ങൾ ഏശായ പ്രവചനത്തെ അടിസ്ഥാനമാക്കിയുള്ള ലേഖനങ്ങളാണ്. അവയ്ക്ക് ആധാരം എവുസേബിയോസിന്റെയും, വി. ജറോമിന്റെയും, റുഫീനസിന്റെയും വ്യാഖ്യാനങ്ങളും ഹോമിലികളുമാണ്. ഇസ്രായേലിന്റെ പരിശുദ്ധാത്മാവ് നമ്മുടെ കർത്താവീശോമിശിഹ ആണ് പഴയ നിയമത്തിന്റെ കേന്ദ്രബിന്ദു. പഴയനിയമം കർത്താവിനെ പറ്റിയുള്ള പ്രവചനവും പുതിയ നിയമം പൂർത്തീകരണവുമാണ്. സർവ്വനാമങ്ങളേക്കാളും ശ്രേഷ്ഠനാമമായ യേശുനാമത്തിന്റെ മഹത്വത്തിനായി ഈ ഗ്രന്ഥം സമർപ്പിച്ചുകൊള്ളുന്നു.

# ഹോറേബ് മീറ്റ്

## മേജർ അതിഭദ്രാസന വിശ്വാസപരിശീലന അധ്യാപക സംഗമം

**2018 ഡിസംബർ 8 ശനിയാഴ്ച രാവിലെ 9.00 മണി മുതൽ**

**സ്ഥലം: സെന്റ് മേരീസ് ഹയർ സെക്കണ്ടറി സ്കൂൾ**
**ആഡിറ്റോറിയം, പട്ടം, തിരുവനന്തപുരം**



ക്ലാസ്സ് നയിക്കുന്നത്:

**മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ**
**ക്ലീമിസ് കാതോലിക്കാബാവാ തിരുമേനി**

- വിശുദ്ധ കുർബാന
- കുട്ടികളുടെ അവാർഡ് ദാനം
- ടീച്ചേഴ്സ് ഐ.ഡി. കാർഡ് വിതരണം
- അദ്ധ്യാപകരെ ആദരിക്കൽ ചടങ്ങ്
- കുട്ടികളുടെ ദുരിതാശ്വാസനിധി സമർപ്പണം

ഡയറക്ടർ, വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം

St. Mary's Press, Pattom, TVM. Ph: 0471 2446116

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2018-2020
Date of Publication 29-11-2018

Christavakahalam Monthly, DECEMBER 2018
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com